ചാരമഗ്നനെന്നതുപോലെ കിടപ്പുമായി. ഗുരുനാഥൻ അത്താഴമുണ്ണാഞ്ഞതുകൊണ്ടു ഗുരുപത്നിയും ഉണ്ടില്ല. ഭർത്താക്കന്മാർ ഭക്ഷണം കഴിക്കാതെ പതിവ്രതമാർ ഭക്ഷിക്കുക പതിവില്ലല്ലോ. ഗുരുപത്നി ശയനഗൃഹത്തിൽ ഉറങ്ങാതെ കിടക്കുന്നതു കണ്ടിട്ടു് "ഇന്നെന്താണു് അവിടക്കു് ഒരു വലിയ മനോവിചാരമുള്ളതുപോലെയിരിക്കുന്നതു്? അത്താഴവുമുണ്ടില്ലല്ലോ. സുഖമില്ലെന്നു പറഞ്ഞതെന്താണു്?" എന്നു ചോദിച്ചു.

ഗുരുനാഥൻ — എനിക്കു വിശേഷിച്ചു സുഖക്കേടൊന്നുമില്ല. ഞാനിന്നു നമ്മുടെ പ്രഭാകരനെ സാമാന്യത്തിലധികം അടിച്ചു. അപ്പോൾ ദേഷ്യംകൊണ്ടു് അടിച്ചുപോയി. പിന്നെ അതു വിചാരിച്ചിട്ടു് എനിക്കു വളരെ വ്യസനമുണ്ടായി. ആ വ്യസനം ഇപ്പോഴും എന്റെ മനസ്സിൽനിന്നു പോകുന്നില്ല. ഞാനെത്ര അടിച്ചാലും അവൻ അതെല്ലാം കൊണ്ടുംകൊണ്ടു് ഇരിക്കുകയാണു് പതിവു്. ഇന്നു് അവൻ എണീറ്റു് ഓടിപ്പൊയ്ക്കളഞ്ഞു. സഹിക്കവഹിയാതെ വേദനയുണ്ടായതുകൊണ്ടാണു് അവൻ പോയതു്. എന്റെ ക്രൂരതയെക്കുറിച്ചു വിചാരിച്ചിട്ടു് എന്റെ ഹൃദയം പൊടിയുന്നു. അതുകൊണ്ടാണു് ഞാൻ അത്താഴമുണ്ണാഞ്ഞതു്. ഇന്നു് എനിക്കു് ഉറക്കവും വരികയില്ല. നാളെ അവനെക്കണ്ടല്ലാതെ എന്റെ മനസ്സിന്റെ അസ്വാസ്ഥ്യം തീരുകയില്ല.

ഗുരുപത്നി — ഇതു വലിയ കഷ്ടംതന്നെയാണു്. ഇതിനെക്കുറിച്ചു പറയണമെന്നു ഞാൻ പലപ്പോഴും വിചാരിക്കാറുണ്ടു്. പക്ഷേ ഞാൻ പറഞ്ഞാൽ അവിടേക്കു രസമായില്ലെങ്കിലോ എന്നു വിചാരിച്ചാണു് ക്ഷമിച്ചിരുന്നതു്. പ്രഭാകരനെപ്പോലെ ബുദ്ധിയും പഠിത്തത്തിൽ ശ്രദ്ധയും ഗ്രഹണശക്തിയും ധാരണാശക്തിയും സൗശീല്യാദിഗുണങ്ങളുമുണ്ടായിട്ടു് ഇവിടെ പഠിക്കുന്ന കുട്ടികളിലെന്നല്ല, ഈ ലോകത്തിൽത്തന്നെ ആരുമുണ്ടെന്നു തോന്നുന്നില്ല. എന്നാൽ ഇവിടെ അവനെ അടിക്കയും ശകാരിക്കയും ചെയ്യുന്നതുപോലെ മററാരെയുമില്ലതാനും. അവന്റെ ശരീരം കണ്ടാൽ പ്രഭാകരൻ എന്നും സുകുമാരൻ എന്നുമുള്ള നാമങ്ങൾ യഥാർത്ഥങ്ങളാണെന്നു് ഏവരും സമ്മതിക്കും. ഇപ്രകാരം ആകൃതിക്കും പ്രകൃതിക്കും ഒന്നുപോലെ ഗുണം തികഞ്ഞിരിക്കുന്ന ഒരു ബാലനോടു് ഇപ്രകാരം കഠിനത പ്രവർത്തിക്കാമെന്നു് ഇവിടേക്കു തോന്നുന്നതെന്തുകൊണ്ടോ! കുട്ടികൾക്കു യൗവനാരംഭമായാൽ പിന്നെ അവരെ അടിക്കുകയും ശകാരിക്കുകയും ചെയ്യുന്നതുതന്നെ യുക്തമല്ല. അന്യന്റെ കുട്ടിയായാൽ പിന്നെ പറയാനുമില്ലല്ലോ.

ഗുരുനാഥൻ — ഭവതി പറഞ്ഞതൊക്കെ വാസ്തവമാണു്. എന്നാൽ എന്റെ പ്രഭാകരനെ ഒരന്യബാലനായി ഞാൻ വിചാരിച്ചിട്ടില്ല. അവനു് എത്ര പ്രായമായാലും എനിക്കവൻ എന്നും കുട്ടിതന്നെ. അവന്റെ ഗുണങ്ങളൊന്നും എനിക്കു് അറിഞ്ഞുകൂടായ്കയുമില്ല, എനിക്കു് അവനെക്കുറിച്ചു സ്നേഹവും വാത്സല്യവും ഇല്ലായ്കയുമില്ല. സത്യ

മായിട്ടു ഞാൻ പറയുന്നു, എനിക്കു് അവനെക്കുറിച്ചു നമ്മുടെ സീമന്തപുത്രനിലുള്ളതിലധികം സ്നേഹവും വാത്സല്യവുമുണ്ടു്. എന്നാൽ അതൊന്നും ഞാൻ പുറത്തു കാണിക്കാത്തതു് അവൻ നന്നായിവരണമെന്നുമാത്രം വിചാരിച്ചിട്ടാണു്. അവൻ ബുദ്ധിമാനും സമർത്ഥനുമാണെന്നു ഞാൻ വിചാരിക്കുന്നു എന്നു് അവനറിഞ്ഞാൽ അവൻ അഹങ്കാരിയായിപ്പോവുകയും തന്നിമിത്തം പഠിത്തത്തിൽ ജാഗ്രത കുറഞ്ഞുപോവുകയും ചെയ്യുമെങ്കിലോ എന്നു വിചാരിച്ചുമാത്രമാണു് ഞാൻ അവനോടു സ്നേഹഭാവം കാണിക്കാതെ ഇരിക്കുന്നതു്. അല്ലാതെ മറെറാന്നുകൊണ്ടുമല്ല. ഞാൻ ശാസിക്കുന്നതിന്റെ ഗുണം ഒട്ടുക്കം അവനിൽ കാണാറാകും. എന്റെ പ്രഭാകരൻ ലോകൈകവിദ്വാനായിത്തീരുമെന്നുള്ളതിന്നു സംശയമില്ല. ഇങ്ങനെയൊക്കെ ആണെങ്കിലും ഇന്നു ഞാൻ പ്രവർത്തിച്ചതു വലിയ സാഹസമായിപ്പോയിതാനും. ഇനി ഞാൻ ഒരിക്കലും അവനെ ഇങ്ങനെ വേദനപ്പെടുത്തുകയില്ല, നിശ്ചയംതന്നെ. കഷ്ടം എന്റെ പ്രഭാകരൻ ഇന്നനുഭവിച്ച വേദനയെക്കുറിച്ചു വിചാരിച്ചിട്ടു് എന്റെ ഹൃദയം പൊടിയുന്നു.

ഇപ്രകാരം ഗുരുവും ഗുരുപത്നിയുംകൂടിയുള്ള സംഭാഷണം കേട്ടപ്പോൾ പ്രഭാകരനു ഗുരുനാഥനെക്കുറിച്ചുണ്ടായ വൈരം മുഴുവനും പോയി എന്നുമാത്രമല്ല, അത്യന്തം ഭക്തിയും ബഹുമാനവും വർദ്ധിക്കുകയും താൻ പ്രവർത്തിക്കാൻ വിചാരിച്ച കഠിനപ്രവൃത്തിയെക്കുറിച്ചു വളരെ പശ്ചാത്താപം ജനിക്കുകയും ചെയ്തു. "കഷ്ടം! എന്റെ പേരിൽ ഇത്രയും സ്നേഹവും വാത്സല്യവുമുള്ള ഗുരുനാഥനെ കൊല്ലണമെന്നു ഞാൻ വിചാരിച്ചുപോയല്ലോ. ഈശ്വരാ, ഈ മഹാപാപം ഇനി എന്തു ചെയ്താൽ തീരും?" എന്നിങ്ങനെ വിചാരിച്ചു വ്യസനിച്ചു കരഞ്ഞുംകൊണ്ടു പ്രഭാകരൻ താഴെ ഇറങ്ങിവന്നു ഗുരുനാഥന്റെ പാദത്തിങ്കൽ വീണു നമസ്കരിച്ചു. ഗുരുനാഥൻ "അയ്യോ ഇതെന്റെ പ്രഭാകരനല്ലേ" എന്നു പറഞ്ഞുകൊണ്ടു പെട്ടെന്നു കട്ടിലിൽനിന്നെഴുന്നേററു പ്രഭാകരന്റെ തലയിൽ തൊട്ടു് അനുഗ്രഹിച്ചു്, പിടിച്ചെഴുന്നേല്പിച്ചു ഗാഢമായി ആലിംഗനം ചെയ്തു. സന്താപംകൊണ്ടോ സന്തോഷംകൊണ്ടോ എന്തോ രണ്ടുപേരും കണ്ണീരൊലിപ്പിച്ചുംകൊണ്ടു നിശ്ചേഷ്ടന്മാരായി നിന്നതല്ലാതെ കുറച്ചു നേരത്തേക്കു് ഒരക്ഷരംപോലും മിണ്ടുന്നതിന്നു് അവർക്കു ശക്തിയുണ്ടായില്ല. പിന്നെ കുറഞ്ഞൊരു നേരം കഴിഞ്ഞതിന്റെശേഷം ഗുരുനാഥൻ "പ്രഭാകരൻ എന്റെ അടിയുടെ ദുസ്സഹതകൊണ്ടു് ഇവിടെ കേറി ഒളിച്ചിരിക്കുകയായിരുന്നു, അല്ലേ? നീ നന്നായി വരണമെന്നുള്ള ആഗ്രഹംകൊണ്ടും പ്രായാധിക്യംനിമിത്തം കോപമടക്കുന്നതിനു് എനിക്കു ശക്തി മതിയാകാതെവന്നതുകൊണ്ടും ഞാൻ നിന്നെ ക്രമത്തിലധികം തല്ലിപ്പോയതാണു്. എനിക്കു് ഇപ്പോൾ അതിനെക്കുറിച്ചു വളരെ പശ്ചാത്താപമുണ്ടു്. നിനക്കു് എന്നോടിതുകൊണ്ടു പരിഭവമൊന്നും തോന്നരുതു്. ഇനി ഞാനൊരിക്കലും നിന്നെ ഇങ്ങനെ ഉപദ്രവിക്കുകയില്ല."

പ്രഭാകരൻ—അവിടുന്നു് ഇങ്ങനെ പറയുകയും ഇതിനെക്കുറിച്ചു ലേശംപോലും വ്യസനിക്കുകയും വേണ്ടാ. അവിടുന്നു് ഇനിയും എത്രയടിച്ചാലും ശകാരിച്ചാലും അതൊക്കെ അനുഭവിക്കുന്നതു് എനിക്കു സന്തോഷമാണു്. അടികൊണ്ടു വേദന സഹിക്കവയ്യാതെ ആയപ്പോൾ എന്റെ മനസ്സിൽ കുറച്ചു വല്ലായ്കയുണ്ടായി. അതിനെക്കുറിച്ചു തന്നെ എനിക്കിപ്പോൾ വളരെ പശ്ചാത്താപമുണ്ടു്. എന്റെ അറിവില്ലായ്കകൊണ്ടും വേദനയുടെ ദുസ്സഹതകൊണ്ടും ഗുരുനാഥനെ കൊല്ലണമെന്നു് എന്റെ ഹൃദയത്തിൽ തോന്നിപ്പോയി. അതിനായിട്ടാണു് ഞാൻ ഇവിടെക്കേറി ഒളിച്ചിരുന്നതു്. ഈ ബാലചാപല്യത്തെ അവിടുന്നു കൃപാപൂർവ്വം ക്ഷമിച്ചു് എനിക്കു മാപ്പു തരികയും എനിക്കു് ഈ ദുർവ്വിചാരംനിമിത്തമുണ്ടായിട്ടുള്ള മഹാപാപം തീരുന്നതിനു ഞാനെന്തു ചെയ്താൽ മതിയാകുമെന്നു് അവിടുന്നെനിക്കു പറഞ്ഞുതരികയും വേണം.

ഗുരു—പശ്ചാത്താപത്തിനേക്കാൾ വലിയതായ പ്രായശ്ചിത്തം ഒരു പാപകർമ്മത്തിനുമില്ല. നിനക്കിപ്പോൾ അതിയായ പശ്ചാത്താപമുണ്ടായിരിക്കുന്നതുകൊണ്ടു നിന്റെ സകലപാപങ്ങളും തീർന്നിരിക്കുന്നു. ഞാൻ കൃപാമൂലം നിന്റെ തെറ്റുകളെ ക്ഷമിച്ചു മാപ്പും തന്നിരിക്കുന്നു. ഇനി ഇതിലേയ്ക്കായി നീ ഒരു പ്രായശ്ചിത്തവും ചെയ്യേണമെന്നില്ല.

പ്രഭാക—അതുകൊണ്ടു മതിയായില്ല. എന്റെ ഈ ദുർവ്വിചാരത്തിനു് അതികഠിനമായ മഹാപാപമുണ്ടു്. അതു തീരണമെങ്കിൽ അതിനുതക്കതായ എന്തെങ്കിലും പ്രായശ്ചിത്തം ചെയ്യണം. അല്ലാതെ എന്റെ മനസ്സിനു സമാധാനം വരുന്നതല്ല.

ഗുരു—എന്നാൽ നാളെ ബ്രാഹ്മണസഭയിൽ ചെന്നു ചോദിച്ചിട്ടു് ഉഭയകുലപരിശുദ്ധന്മാരായി, വേദജ്ഞന്മാരായി, ശാസ്ത്രജ്ഞന്മാരായിരിക്കുന്ന ആ മഹാബ്രാഹ്മണർ വിധിക്കുന്നതുപോലെ ചെയ്യണം. അല്ലാതെ എനിക്കൊന്നും തോന്നുന്നില്ല.

ഇങ്ങനെ പറഞ്ഞു വ്യസനിച്ചുംകൊണ്ടുതന്നെ അവർ അന്നത്തെ രാത്രി ഒരുവിധം കഴിച്ചുകൂട്ടി. അരുണോദയമായപ്പോൾ പ്രഭാകരൻ കുളിച്ചു നിത്യകർമ്മാനുഷ്ഠാനാദികൾ കഴിച്ചുംകൊണ്ടു ബ്രാഹ്മണസഭയിലെത്തി വിവരമെല്ലാം പറഞ്ഞു. ആ മഹാബ്രാഹ്മണരെല്ലാംകൂടി ആലോചിച്ചു്, "ഗുരുനാഥനെ കൊല്ലണമെന്നു വിചാരിച്ചവന്റെ പാപം തീരണമെങ്കിൽ അവൻ ഉമിത്തീയിൽ നിന്നു നീറി ദഹിച്ചു മരിക്കണം. അല്ലാതെ തീരുന്നതല്ല" എന്നു വിധിച്ചു. ഉടനെ പ്രഭാകരൻ വന്നു് ഒരു സ്ഥലത്തു നിന്നുകൊണ്ടു് ഉമി വരുത്തി തന്റെ കഴുത്തുവരെ കൂട്ടിച്ചു്, അതിന്റെ നാലു ഭാഗത്തും തീയും വെപ്പിച്ചു. "എന്തെങ്കിലും എന്റെ ഈ ജന്മം ഇങ്ങനെയായി. എന്റെ പേരു ഭൂലോകത്തിൽ എന്നും നിലനില്ക്കുന്നതിനും ഭഗവൽസ്തുതിയോടുകൂടി മരിക്കുന്നതിനുമായിട്ടു് ഇപ്പോൾ ഒരു കാവ്യമുണ്ടാക്കണം" എന്നു നിശ്ചയിച്ചു. പ്രഭാ-

കരൻ അവിടെ നിന്നുകൊണ്ടു് ഒരു കാവ്യമുണ്ടാക്കി ചൊല്ലിത്തുടങ്ങി.
അദ്ദേഹത്തിന്റെ സഹപാഠികൾ അതു കേട്ടു് എഴുതാനും തുടങ്ങി.
അങ്ങനെ മഹാനായ ആ പ്രഭാകരകവി ഉമിത്തീയിൽ നിന്നു മരിച്ചു.
കൊണ്ടുണ്ടാക്കിയതാണു് സാക്ഷാൽ 'ശ്രീകൃഷ്ണവിലാസം' കാവ്യം.
പ്രഭാകരന്റെ ഈ ചരിത്രം ഗുരുശിഷ്യഭാവത്തോടുകൂടി വർത്തിക്കുന്നവ
രായ സകലജനങ്ങളും സദാ ഓർത്തു പ്രവർത്തിക്കുന്നതായിരുന്നാൽ വള
രെ ഗുണം സിദ്ധിക്കാനുണ്ടെന്നുള്ളതു പറയേണ്ടതില്ലല്ലോ.

പ്രഭാകരൻ അങ്ങനെ ശ്രീകൃഷ്ണവിലാസമുണ്ടാക്കി പന്ത്രണ്ടാംസ
ർഗ്ഗം മുഴുവനാക്കുന്നതിനുമുമ്പേ അദ്ദേഹത്തിന്റെ ദേഹം മുഴുവനും മരി
ച്ചുപോയതിനാൽ അതു മുഴുവനാക്കാൻ കഴിഞ്ഞില്ല. പന്ത്രണ്ടാംസർഗ്ഗ
ത്തിലെ ഒരു ശ്ലോകത്തിൽ "പശ്യ പ്രിയേ, കൊങ്കണാ" ഇത്രയും പറ
ഞ്ഞപ്പോഴേക്കും അഗ്നി അദ്ദേഹത്തിന്റെ തൊണ്ടയിൽ പിടികൂടിപ്പോ
യതിനാൽ ആ ശ്ലോകംതന്നെ മുഴുവനാക്കാൻ അദ്ദേഹത്തിനു സാധി
ച്ചില്ല. അങ്ങനെ അതിയോഗ്യനായിരുന്ന പ്രഭാകരൻ ഭസ്മാവശേഷനാ
യിത്തീരുകയും ചെയ്തു.

അനന്തരം കവിശിരോമണിയായ സാക്ഷാൽ കാളിദാസൻ
പ്രഭാകരന്റെ ശ്രീകൃഷ്ണവിലാസകാവ്യം വായിച്ചു കേട്ടിട്ടു് അതു മുഴുവ
നാക്കണമെന്നു നിശ്ചയിച്ചു. "പശ്യ പ്രിയേ, കൊങ്കണാ" എന്നുള്ളതി
ന്റെ ശേഷമായി 'ഭൂമിഭാഗാൻ' എന്നു് എഴുതിയപ്പോഴേക്കും "പട്ടുനൂ
ലിനോടുകൂടി വാഴനാരു് ഏച്ചുകെട്ടാൻ പുറപ്പെടേണ്ടാ" എന്നൊരു
അശരീരിവാക്കുണ്ടായി. അതിനാൽ കാളിദാസനും പിന്നെ അതിന്റെ
ശേഷം മുഴുവനാക്കാൻ ശ്രമിച്ചില്ല. ശ്രീകൃഷ്ണവിലാസകാവ്യത്തിന്റെ
ഗുണം എത്രമാത്രമുണ്ടെന്നു് ഇതിൽനിന്നു് ഊഹിക്കാവുന്നതാണല്ലോ.

ഈ അശരീരിവാക്കു കേട്ടപ്പോൾ കാളിദാസരുടെ മനസ്സിൽ കുറ
ച്ചു് അസൂയയും കോപവും വാശിയും തോന്നി. "എന്നാൽ ഇതിനോടു
കൂടി ഞാനൊന്നും ഏച്ചുകെട്ടാൻ പോകുന്നില്ല. ഇതുപോലെ വേറെ ഒ
ന്നുണ്ടാക്കാമോ എന്നു ഞാനും നോക്കാം" എന്നു പറഞ്ഞാണു് കാളിദാ
സൻ 'കുമാരസംഭവം' കാവ്യം ഉണ്ടാക്കിയതു്. "അസ്തി ശ്രീസ്തനസു
മേരുനാമാ" എന്നാണല്ലോ പ്രഭാകരൻ ശ്രീകൃഷ്ണവിലാസത്തിന്റെ ആ
ദ്യം തുടങ്ങിയിരിക്കുന്നതു്. അതിനു പകരമായിട്ടാണു് കാളിദാസൻ
തന്റെ കുമാരസംഭവകാവ്യത്തിന്റെ ആദ്യത്തിൽ "അസ്ത്യുത്തരസ്യാം
ദിശി ദേവതാത്മാ ഹിമാലയോ നാമ നഗാധിരാജഃ" എന്നു തുടങ്ങി
യിരിക്കുന്നതു്. എന്നാൽ ഈ സംഗതിയിൽ ചില പക്ഷാന്തരങ്ങളും
ഇല്ലെന്നില്ല.



# 6. പാതായിക്കരെ നമ്പൂരിമാർ

പാതായിക്കര എന്ന ഇല്ലം അങ്ങാടിപ്പുറംദേശത്താണ്. ഈ ഇല്ലത്ത് ഒരു കാലത്ത് അതിശക്തന്മാരും ജ്യേഷ്ഠാനുജന്മാരുമായി രണ്ടു നമ്പൂരിമാരുണ്ടായിരുന്നു. ഇവർക്കു പ്രതിദിനം രണ്ടുനേരവും ഭക്ഷണത്തിന് ഓരോ പന്തിരുനാഴി (പന്ത്രണ്ടേകാലിടങ്ങഴി അരി) വീതമായിരുന്നു പതിവ്. ഇവർ കൂട്ടാനും മോരും കൂട്ടി ഊണു കഴിക്കുക പതിവില്ലായിരുന്നു. അതിനു പകരം തേങ്ങാപ്പാലാണ് അവർ കൂട്ടിവന്നത്. ജ്യേഷ്ഠനും അനുജനും പന്ത്രണ്ടേകാൽ വീതവും ജ്യേഷ്ഠന്റെ അന്തർജ്ജനത്തിനു മൂന്നാഴിയും ഇങ്ങനെ ഇരുപത്തഞ്ചേകാലിടങ്ങഴി അരി ആ അന്തർജ്ജനം വെച്ചു വാർത്ത് അതിൽനിന്ന് തനിക്കുള്ള മൂന്നാഴിയരിയുടെ ചോറെടുത്തുകൊണ്ടു ശേഷമുള്ളതു പപ്പാതി രണ്ടു പേർക്കും വിളമ്പിക്കൊടുക്കുകയും രണ്ടുപേരുടെയും ഇടത്തുവശത്തു പൊളിക്കാത്ത പന്ത്രണ്ടു തേങ്ങാവീതം കൊണ്ടുചെന്നു വെയ്ക്കുകയും ചെയ്യും. അങ്ങനെയായിരുന്നു അവിടത്തെ പതിവ്. നമ്പൂരിമാർ വന്നിരുന്ന് ഇടത്തുകൈകൊണ്ട് ഓരോ തേങ്ങായെടുത്തു പിഴിഞ്ഞുകൂട്ടി ഊണുകഴിക്കും. ആ ചോറവസാനിക്കുമ്പോൾ നാളികേരവും തീർന്നിരിക്കും. അന്തർജ്ജനത്തിന്റെ ഊണും അങ്ങനെതന്നെ. അവർക്കു ചോറു കുറവാകയാൽ പിഴിഞ്ഞുകൂട്ടാൻ ഒരു നാളികേരമേ പതിവുള്ളു. അവരും ആ ഒരു തേങ്ങാ പൊളിക്കാതെതന്നെ ഇടത്തുകൈകൊണ്ടു പിഴിഞ്ഞു കൂട്ടിയുണ്ണുകയാണു പതിവ്.

ഒരു ദിവസം ആ ഇല്ലത്തു പതിവുപോലെ അരിവെച്ചു കഴിഞ്ഞു നമ്പൂരിമാരുണ്ണാനിരിക്കാൻ ഭാവിച്ചപ്പോൾ സമീപസ്ഥനും ചാർച്ചക്കാരനുമായ ഒരു നമ്പൂരി ഓടിവന്ന് ഈ നമ്പൂരിമാരോട് "ഇന്നു നമ്മുടെ ജന്മനക്ഷത്രമാണ്. നിങ്ങൾ രണ്ടുപേരും ഭക്ഷണത്തിന് ഇല്ലത്തേയ്ക്കു വരണം. ഇന്നലെതന്നെ ഇവിടെ ക്ഷണിക്കണമെന്നു മഹനോടു പറഞ്ഞിരുന്നു. ഇതുവരെ നിങ്ങളെക്കാണായ്കയാൽ ഇപ്പോൾ മഹനെ വിളിച്ചു ഞാൻ ചോദിച്ചപ്പോൾ ഇവിടെ പറയാൻ അന്ധാളിച്ചുപോയിയെന്ന് അയാൾ പറഞ്ഞു. എന്നാൽ കാര്യം തെററിയല്ലോ എന്നു വിചാരിച്ചു ഞാൻ പരിഭ്രമിച്ചുവരികയായിരുന്നു. ഈ അസമയത്തു വല്ലവരെയും പറഞ്ഞയച്ചാൽ നിങ്ങൾ അമാന്തിച്ചെങ്കിലോ എന്നു വിചാരിച്ചാണ് ഞാൻതന്നെ ഓടിവന്നത്. അതിനാൽ നമുക്കു വേഗത്തിൽ പോകാം. അവിടെ എല്ലാം കാലമായിരിക്കുന്നു. ഇലവെയ്ക്കാൻ നമ്മൾ ചെല്ലാത്ത താമസമേ ഉള്ളു" എന്നു പറഞ്ഞു. ചാർച്ചക്കാരന്റെ ഈ ക്ഷണം സ്വീകരിക്കാതെയിരിക്കുന്നതു ലൗകികത്തിനു പോരാത്തതാണല്ലോ എന്നു വിചാരിച്ചു നമ്പൂരിമാർ രണ്ടുപേരും അദ്ദേഹത്തോടുകൂടി സദ്യയ്ക്കു പോയി. ഈ വെച്ചുണ്ടാക്കിയ ചോറു വൈകുന്നേരത്തേയ്ക്കിരുന്നാൽ ആറിത്തണുത്തു ചീത്തയാകുമല്ലോ എന്നു വിചാരിച്ച് അന്തർജ്ജനം ആ രണ്ടു പന്തിരുനാഴിയും തനിക്കു പതിവുള്ള മൂന്നാഴിയുംകൂടി ഊണുകഴിക്കുകയും ചെയ്തു. സന്ധ്യ കഴിഞ്ഞപ്പോൾ നമ്പൂരിമാർ പതിവു

പോലെ അത്താഴത്തിനു വന്നിരുന്നു. അത്താഴത്തിനു് ആറിത്തണുത്ത ചോറായിരിക്കണമെന്നാണു് അവർ വിചാരിച്ചിരുന്നതു്. എന്നാൽ നല്ല ചൂടുള്ള ചോറാണു് അവിടെ വിളമ്പിയിരുന്നതു്. അതു കണ്ടിട്ടു മുസ്സാമ്പൂരി "കാലത്തെ ചോറു് എന്തു ചെയ്തു?" എന്നു ചോദിച്ചു. അപ്പോൾ അന്തർജ്ജനം "അതു് ആറിത്തണുത്തു ചീത്തയാകുമല്ലോ എന്നു വിചാരിച്ചു ഞാനുണ്ടു" എന്നു പറഞ്ഞു. അതു കേട്ടു മുസ്സാമ്പൂരി "അതുശ്ശേ? എന്നാൽ നല്ല ഇക്ഷയായി. ഒട്ടും തരക്കേടില്ല. നാളെമുതൽ ഓരോ പന്തിരുനാഴികൂടി വെച്ചോളൂ" എന്നു പറഞ്ഞു. പിറേറ ദിവസംമുതൽ രണ്ടു നേരവും മുമ്മൂന്നു പന്തിരുനാഴി പതിവാക്കുകയും ചെയ്തു.

അങ്ങനെയിരിക്കുമ്പോൾ ഒരു ദിവസം ഈ നമ്പൂതിരിമാർക്കു് ഒരിടത്തു് ഒരു സദ്യക്കു ചെല്ലുന്നതിനു ക്ഷണം വന്നു. സദ്യക്കു പോകാറായപ്പോൾ മുസ്സാമ്പൂരി അവിടെ നാലുകെട്ടിൻെറ നടുമുററത്തു കിടന്നിരുന്ന ആട്ടുകല്ലെടുത്തു് അങ്കണത്തിൻെറ ഉത്തരത്തിന്മേൽ വെച്ചിട്ടാണു് പോയതു്. അന്നു കറുത്ത വാവായിരുന്നു. വാവിൻനാൾ അവിടെ ആർക്കും അത്താഴം പതിവില്ല. എല്ലാവർക്കും വൈകുന്നേരം പലഹാരമാണു് പതിവു്. പലഹാരത്തിനും അരിയുടെ കണക്കു പതിവുപോലെതന്നെ. മൂന്നുപേർക്കുംകൂടി മുപ്പത്താറേമുക്കാലിടങ്ങഴിയരി ആ അന്തർജ്ജനം തന്നെയാണു് ആ ആട്ടുകല്ലിലരച്ചു പലഹാരമുണ്ടാക്കുക പതിവു്. ആ ആട്ടുകല്ലിൽ പന്ത്രണ്ടേകാലിടങ്ങഴിയരിയിട്ടരയ്ക്കാമായിരുന്നുവെന്നു പറഞ്ഞാൽ അതിൻെറ വലിപ്പം ഏകദേശമൂഹിക്കാമല്ലോ. ആ കല്ലെടുത്തു ഉത്തരത്തിന്മേൽ വെച്ചാൽ അന്തർജ്ജനം എന്തു ചെയ്യുമെന്നറിയാമല്ലോ എന്നു വിചാരിച്ചു മുസ്സാമ്പൂരി തൻെറ ധർമ്മപത്നിയുടെ ബലം പരീക്ഷിക്കാനായിട്ടാണു് അങ്ങനെ ചെയ്തതു്. അരി അരയ്ക്കാറായപ്പോൾ അന്തർജ്ജനം പതിവുപോലെ അരിയുംകൊണ്ടു നടുമുററത്തു ചെന്നു. അപ്പോൾ ആട്ടുകല്ലു് അവിടെക്കാണായ്കയാൽ അവർ "ഇതാരു കൊണ്ടുപോയി?" എന്നു വിചാരിച്ചു് അവിടെയൊക്കെ നോക്കിത്തുടങ്ങി. അങ്ങനെ നോക്കിച്ചെന്നപ്പോൾ കല്ലു് ഉത്തരത്തിലിരിക്കുന്നതായി കണ്ടു. "ഇതെടുത്തിവിടെ വെച്ചതാരാണു്? മററാരുമായിരിക്കയില്ല; അവരിൽ ജ്യേഷ്ഠനോ അനുജനോ ആയിരിക്കണം. എന്തിനാണാവോ? എന്തിനെങ്കിലുമാവട്ടെ, അരി അരയ്ക്കാതെയിരിപ്പാൻ നിവൃത്തിയില്ലല്ലോ" എന്നിങ്ങനെ വിചാരിച്ചു് ആ അന്തർജ്ജനം ആ ആട്ടുകല്ലെടുത്തു താഴെ വെച്ചു് അരിയരയ്ക്കുകയും യഥാപൂർവ്വം മുകളിൽത്തന്നെ വെയ്ക്കുകയും ചെയ്തു. നമ്പൂരിമാർ സന്ധ്യാവന്ദനാദികൾ കഴിഞ്ഞു വന്നപ്പോൾ പലഹാരം വിളമ്പിയിരിക്കുന്നതു കണ്ടു മുസ്സാമ്പൂരി "ഇന്നരിയരച്ചതെങ്ങനെയാണു്?" എന്നു ചോദിച്ചു. അപ്പോൾ അന്തർജ്ജനം "ആട്ടുകല്ലെടുത്തു തന്നെയാണു്. അതു് അവിടെത്തന്നെ വെച്ചിട്ടുണ്ടു്. എന്നാൽ പോരേ?" എന്നു ചോദിച്ചു. ഇതു കേട്ടു മുസ്സാമ്പൂരി "എന്നാൽ മതി" എന്നു പറയുകയും തൻെറ സഹധർമ്മചാരിണി തനിക്കനുരൂപതന്നെ എന്നു മനസ്സിൽ വിചാരിക്കുകയും ചെയ്തു.

ഒരിക്കൽ പാതായിക്കരയില്ലത്തു കോഴിക്കോട്ടുകാരൻ ഒരു നമ്പൂരി വന്നിരുന്നു. അദ്ദേഹം വലിയ ശക്തിമാനും അഭ്യാസിയുമായിരുന്നു. അദ്ദേഹത്തെപ്പോലെ ശക്തിയുണ്ടായിട്ടു ഭൂലോകത്തിലാരുമില്ലെന്നായിരുന്നു അദ്ദേഹത്തിന്റെയും ആ നാട്ടു(കോഴിക്കോട്ടു)കാരുടെയും വിശ്വാസം. അദ്ദേഹം ദിവസംപ്രതി രണ്ടുനേരവും നാലിടങ്ങഴിയരിയുടെ ചോറുവീതുണ്ണുമായിരുന്നു. പാതായിക്കരനമ്പൂരിമാരുടെ സ്ഥിതി വിചാരിച്ചാൽ ഇതിലത്ഭുതപ്പെടാനൊന്നുമില്ലെങ്കിലും ഇതു സാധാരണമല്ലല്ലോ. അതിനാൽ അദ്ദേഹവും ആ നാട്ടുകാരും അപ്രകാരം വിശ്വസിച്ചിരുന്നതു് ഒരു തെറ്റായി വിചാരിക്കാനില്ല. ഈ നമ്പൂരി പാതായിക്കരനമ്പൂരിമാരെക്കുറിച്ചു കേട്ടിട്ടു് അവരുടെ ബലമൊന്നു പരീക്ഷിച്ചറിയണമെന്നും നിവൃത്തിയുണ്ടെങ്കിൽ അവരെ ജയിക്കണമെന്നും വിചാരിച്ചാണു് വന്നതു്. അദ്ദേഹം വന്ന സമയം പാതായിക്കര നമ്പൂരിമാർ ഇല്ലത്തുണ്ടായിരുന്നില്ല. അവർ എവിടെയോ ഒരു സദ്യയ്ക്കു പോയിരിക്കുകയും അന്നും വൈകുന്നേരം മടങ്ങിവരുമെന്നുമറിയുകയാൽ കോഴിക്കോട്ടുകാരൻനമ്പൂരി, താൻ ആ നമ്പൂരിമാരെക്കാണാനായിട്ടാണു് വന്നിരിക്കുന്നതെന്നും അവർ വന്നു കണ്ടല്ലാതെ പോകുന്നില്ലെന്നും തനിക്കു ഭക്ഷണം കഴിക്കണമെന്നും തനിക്കു് ഒരു നേരത്തേക്കു നാലിടങ്ങഴിയരിയുടെ ചോറാണു് പതിവെന്നും വൃഷലി മുഖാന്തരം അകത്തറിയിച്ചു.

"ആട്ടെ. അതിനു വിരോധമില്ല. കുളി കഴിഞ്ഞു വരുമ്പോൾ ചോറു കൊടുക്കാം" എന്നു് അന്തർജ്ജനത്തിന്റെ മറുപടി കേട്ടു നമ്പൂരി കുളിക്കാൻ പോയി. അദ്ദേഹം കുളിയും തേവാരവുമൊക്കെ കഴിഞ്ഞു വന്നപ്പോൾ നാലുകെട്ടിൽ നാലിടങ്ങഴിയരിയുടെ ചോറു വിളമ്പി, ഒരു കിണ്ടി വെള്ളവും ഒരു പലകയും പൊളിക്കാത്ത നാലു നാളികേരവും അതിന്നടുക്കൽ വെച്ചു്, വടക്കിനിയിലേക്കു കടന്നു നാലുകെട്ടിലേക്കുള്ള വാതിൽ ചാരിക്കൊണ്ടു് "ഇനി കടന്നിരുന്നോളാൻ പറ" എന്നു വൃഷലിയോടെന്ന ഭാവത്തിൽ പറഞ്ഞു. ഇതു കേട്ടു കോഴിക്കോട്ടുകാരൻ നമ്പൂരി നാലുകെട്ടിൽക്കടന്നു് ഉണ്ണാനിരുന്നു. അവിടെ കൂട്ടാനും മോരുമൊന്നും കാണായ്കയാൽ അദ്ദേഹം "കൂട്ടാനും മോരുമൊന്നുമില്ലായിരിക്കുമോ" എന്നു് ആരോടുമല്ലാത്തവിധത്തിൽ ചോദിച്ചു. അതിനു മറുപടിയായി അന്തർജ്ജനം "ഇവിടെ അതൊന്നും പതിവില്ല. ഇവിടെ എല്ലാവരും തേങ്ങാപ്പാൽ കൂട്ടിയാണു് ഊണു കഴിക്കുക പതിവു്. നാളികേരം അവിടെ വെച്ചിട്ടുണ്ടെന്നു പറഞ്ഞേക്കു" എന്നു വൃഷലിയോടായിട്ടെന്നവിധത്തിൽ പറഞ്ഞു. അതു കേട്ടു നമ്പൂരി "നാളികേരം പിഴിയാതെങ്ങനെയാണു് പാലു കൂട്ടിയുണ്ണുന്നതു്?" എന്നു് ആത്മഗതംപോലെ പറഞ്ഞു. അപ്പോൾ ആ അന്തർജ്ജനം വടക്കിനിയുടെ വാതിൽ സ്വല്പം തുറന്നു് ഒരു പാത്രമെടുത്തു നാലുകെട്ടിലേക്കു വെച്ചിട്ടു വേറൊരു നാളികേരമെടുത്തു കൊണ്ടുവന്നു

രണ്ടു കയ്യിലും ഓരോന്നെടുത്തു വാതിൽപ്പുറകിനു മറഞ്ഞു നിന്നുകൊണ്ടു കൈനീട്ടി രണ്ടു പ്രാവശ്യമായി ആ പാത്രത്തിലേയ്ക്കു മാമ്പഴം പിഴിയുന്നതുപോലെ പിഴിഞ്ഞുകൊടുത്തു. അതു കണ്ടു കോഴിക്കോട്ടുകാരനു വളരെ വിസ്മയവും ഭയവും ഉണ്ടായി. പൊളിക്കാത്ത തേങ്ങയെടുത്തു് ഈ അന്തർജ്ജനം പിഴിഞ്ഞിട്ടു് അതിന്റെ ചിരട്ടയും ചകിരിയും പഞ്ഞിപോലെയാവുകയും പാൽ മുഴുവൻ പുറത്തു വരികയും ചെയ്തു. "ഈ സ്ഥിതിക്കു് ആ നമ്പൂരിമാർ എത്രമാത്രം ശക്തന്മാരായിരിക്കും! ഞാനവരെ ജയിക്കാൻ ശക്തനല്ല, തീർച്ചതന്നെ. ക്ഷണത്തിൽ ഇവിടെനിന്നു പോകണം, അതാണു് നല്ലതു്" എന്നിങ്ങനെ വിചാരിച്ചു് അദ്ദേഹം ഒരു വിധം ഊണുകഴിച്ചുവെന്നു വരുത്തി, അവിടെനിന്നു പോവുകയും ചെയ്തു. പാതായിക്കരനമ്പൂരിമാരുടെ ഇല്ലത്തിനു സമീപം ഒരു ക്ഷേത്രം ഉണ്ടു്. അവിടെ ഈ നമ്പൂരിമാർ എല്ലാ ദിവസവും രാവിലെ ചെന്നു തൊഴുതുപോരിക പതിവായിരുന്നു. ആ പതിവിൻപ്രകാരം മൂസ്സാമ്പൂരി നേരത്തെ കുളിയും തേവാരവും കഴിഞ്ഞു തൊഴാൻ പോയി. അനുജൻനമ്പൂരി കുറച്ചുകൂടി കഴിഞ്ഞിട്ടാണു് തൊഴാൻ പോയതു്. പതായിക്കരയില്ലത്തുനിന്നിറങ്ങിയാൽ അമ്പലത്തിൽ ചെല്ലുന്നതിനിടയ്ക്കു കുറേയിട ഒരിടവഴിയാണു്. ഇളയനമ്പൂരി ആ ഇടവഴിയിലെത്തിയപ്പോൾ ആ വഴിയിൽക്കൂടി ഒരു വലിയ ആന വരുന്നുണ്ടായിരുന്നു. അന്നു ക്ഷേത്രത്തിൽ ഉത്സവമായിരുന്നതിനാൽ ശീവേലി കഴിഞ്ഞു് അതിനെ തളയ്ക്കാൻ കൊണ്ടുപോവുകയായിരുന്നു. ആ ആനയുടെ പിന്നാലെയായിട്ടു മൂസ്സാമ്പൂരിയും വരുന്നുണ്ടായിരുന്നു. എങ്കിലും വഴിയുടെ വിസ്താരക്കുറവും ആനയുടെ ദേഹപുഷ്ടിയും നിമിത്തം നമ്പൂരിമാർക്കു പരസ്പരം കാണാൻ പാടില്ലായിരുന്നു. അതിനാൽ ആനയുടെ മുൻവശത്തു് അനുജനെത്തീട്ടുണ്ടെന്നു ജ്യേഷ്ഠനും പിൻവശത്തു ജ്യേഷ്ഠനെത്തീട്ടുണ്ടെന്നു് അനുജനും അറിഞ്ഞില്ല. പാതായിക്കരനമ്പൂരിമാർ എവിടെപ്പോകുമ്പോഴും ആരു വന്നാലും വഴിമാറിക്കൊടുക്കുക പതിവില്ല. ആനയെ തിരിച്ചുകൊണ്ടുപോകുവാൻ തക്കവണ്ണം വഴിക്കു വിസ്താരവുമില്ല. "പിന്നാക്കം നടത്തിക്കൊണ്ടുപോ" എന്നു് ആനക്കാരനോടു പറഞ്ഞുകൊണ്ടു് അനുജൻ നമ്പൂരി ആനയുടെ മസ്തകത്തിന്മേൽപ്പിടിച്ചു പുറകോട്ടു തള്ളി. അപ്പോൾ ആന പുറകോട്ടു മാറി. അതു കണ്ടു മൂസ്സാമ്പൂരി "മുമ്പോട്ടു കൊണ്ടുപോ" എന്നു പറഞ്ഞുകൊണ്ടു് ആനയുടെ പിൻവശത്തു പിടിച്ചു മുമ്പോട്ടു തള്ളി. അനുജൻനമ്പൂരി മുൻവശത്തു തള്ളിപ്പിടിച്ചിരുന്നതിനാൽ മൂസ്സാമ്പൂരി തള്ളീട്ടു് ആന മുമ്പോട്ടു പോയില്ല. അപ്പോൾ സംശയം തോന്നുകയാൽ മൂസ്സാമ്പൂരി "മുൻവശത്താരാണു്, അനുജനുണ്ടോ?" എന്നു ചോദിച്ചു. ഇളയ നമ്പൂരി, "ഉണ്ടു്" എന്നു പറഞ്ഞു. അപ്പോൾ മൂസ്സാമ്പൂരി "എന്നാൽ പിടിച്ചോളൂ" എന്നു

പറഞ്ഞു ശക്തിയോടുകൂടി മുമ്പോട്ടു തള്ളിപ്പിടിച്ചു. അനുജൻനമ്പൂരി പുറകോട്ടും തള്ളിപ്പിടിച്ചു. അപ്പോൾ ആന ആകപ്പാടെ ഒന്നു ഞെരിഞ്ഞു. ആ സമയം അവർ രണ്ടുപേരും ഒരുപോലെ ഞെക്കിപ്പിടിച്ചുകൊണ്ടു് ആനയെ മേല്പോട്ടു പൊക്കി ഒരു വശത്തുള്ള കയ്യാലയുടെ മുകളിൽക്കൂടി കയ്യാലപ്പുറത്തേയ്ക്കു മറിച്ചിട്ടിട്ടു രണ്ടു പേരും അങ്ങോട്ടുമിങ്ങോട്ടും കടന്നു പോകയുംചെയ്തു.

ഇങ്ങനെ പാതായിക്കരനമ്പൂരിമാരുടെ അത്ഭുതകർമ്മങ്ങൾ പറഞ്ഞാൽ വളരെയുണ്ടു്. ഇത്രയും പറഞ്ഞതുകൊണ്ടുതന്നെ അവരുടെ ശക്തി എത്രമാത്രമായിരുന്നുവെന്നുള്ളതു് ഏകദേശം ഊഹിക്കാവുന്നതാകയാൽ അധികം വിസ്തരിക്കുന്നില്ല.

# 7. കാരാട്ടുനമ്പൂരി

പണ്ടൊരിക്കൽ ഒരു ദിവസം രാവിലെ തൃശ്ശിവപേരൂർ ബ്രഹ്മസ്വംമഠത്തിൽ വേദാധ്യയനംചെയ്തു താമസിച്ചിരുന്ന ഉണ്ണിനമ്പൂരിമാരോടുകൂടി വാധ്യാൻനമ്പൂരി വടക്കുംനാഥക്ഷേത്രത്തിൽ തൊഴാനായി ചെന്നസമയം നടയിൽ തൂക്കിയിരുന്ന ഒരു വലിയ മണിയിന്മേൽ ഏററവും ഭയങ്കരമായ ഒരു സർപ്പം ചുററിപ്പിണഞ്ഞിരിക്കുന്നതായിക്കണ്ടു. വാധ്യാൻനമ്പൂരി മുതലായവരെല്ലാം ഭയപ്പെട്ടു പിൻമാറി. അതു കണ്ടു് അമ്പലത്തിൽ ജപിച്ചുകൊണ്ടിരുന്ന കാരാട്ടുനമ്പൂരി കാരണം ചോദിക്കുകയും വാധ്യാൻനമ്പൂരി വിവരം അദ്ദേഹത്തെ ഗ്രഹിപ്പിക്കുകയും ചെയ്തു. കാരാട്ടുനമ്പൂരി വലിയ വിഷവൈദ്യനായിരുന്നതിനാൽ "അത്രേ ഉള്ളോ? അതിനു സമാധാനമുണ്ടാക്കാം" എന്നു പറഞ്ഞുകൊണ്ടു് എണീററു നടയിലേയ്ക്കു ചെന്നു. അദ്ദേഹം ഒരു മന്ത്രം ജപിച്ചു സർപ്പത്തെ ബന്ധിച്ചിട്ടു് അതിന്റെ വാലിന്മേൽ പിടിച്ചു വലിച്ചു. അപ്പോൾ വാൽ വളരെ നീളത്തിൽ നീണ്ടു. നമ്പൂരി സർപ്പത്തെ ആ മണിയിന്മേൽ രണ്ടുമൂന്നുകൂടി ചുററി. എന്നിട്ടും വാലിന്റെ നീളം കുറയാതെ കൂടിക്കൂടി വന്നു. നമ്പൂരി സർപ്പത്തിന്റെ വാലിന്മേൽ പിടിച്ചുകൊണ്ടു ശ്രീകോവിലിനു മൂന്നു പ്രദക്ഷിണം വെച്ചു. അപ്പോൾ സർപ്പം നീണ്ടു ശ്രീകോവിലിനു മൂന്നു ചുററായി എങ്കിലും മണിയിന്മേൽ ചുററിയിരുന്ന ആറു ചുററും വിട്ടില്ല. എന്നാൽ ഇതിനു് എത്ര നീളമുണ്ടെന്നറിയണം എന്നു നിശ്ചയിച്ചുകൊണ്ടു നമ്പൂരി സർപ്പത്തിന്റെ വാലിന്മേൽ പിടിച്ചുകൊണ്ടു് അമ്പലത്തിൽനിന്നു പുറത്തിറങ്ങി. അപ്പോൾ സർപ്പം അത്രയും നീണ്ടു. നമ്പൂരി പിന്നെ അമ്പലത്തിന്നാകപ്പാടെ മൂന്നു വലത്തുവെച്ചു. അപ്പോൾ സർപ്പത്തിന്റെ ദേഹം അമ്പലത്തിന്നു മൂന്നു ചുററായി. എങ്കിലും മണിയിന്മേലുണ്ടായിരുന്ന ചുററു വിട്ടു

കയോ അതിൻെറ നീളം അവസാനിക്കുകയോ ചെയ്തില്ല. ഇത്രയും കണ്ടപ്പോൾ നമ്പൂരിയുടെ മനസ്സിൽ കുറച്ചു ഭയം ജനിച്ചു. ഈ സർപ്പം സാമാന്യക്കാരനല്ലെന്നും അദ്ദേഹം നിശ്ചയിച്ചു. ഉടൻ വാലിന്മേൽ നിന്നു വിട്ടിട്ട് അദ്ദേഹം വടക്കേ ചിറയിൽ ചെന്നു ചാടി. അവിടെ വെള്ളത്തിൽ മുങ്ങിക്കിടന്നുകൊണ്ട് അദ്ദേഹം ഗരുഡനെ ധ്യാനിച്ച് ഒരു മന്ത്രം ജപിച്ചുതുടങ്ങി. ആ സമയം വടക്കുന്നാഥൻെറ ശ്രീകോവിലിന്നകത്തുനിന്നു "കാരാട്ടിനോടു മത്സരിക്കേണ്ടാ, വാസുകീ! ഇങ്ങോട്ടു പോരു. അതാണ് നല്ലത്" എന്നൊരശരീരിവാക്കു കേൾക്കപ്പെട്ടു. ഉടനെ ആ സർപ്പത്തെ കാണാതെയാവുകയും ചെയ്തു. ഈ അശരീരിവാക്കു ഭഗവാൻെറതന്നെയായിരുന്നുവെന്നും ആ സർപ്പം സാക്ഷാൽ വാസുകിതന്നെയായിരുന്നുവെന്നുമുള്ളതു വിശേഷിച്ചു പറയണമെന്നില്ലല്ലോ. നമ്പൂരി വെള്ളത്തിൽനിന്നു പൊങ്ങി കരയ്ക്കു കയറിയപ്പോൾ അദ്ദേഹത്തിൻെറ പുരോഭാഗത്തു സാക്ഷാൽ ഗരുഡൻ ആവിർഭവിച്ചു. അപ്പോഴേയ്ക്കും സർപ്പം അന്തർദ്ധാനം ചെയ്തുകളഞ്ഞതിനാൽ നമ്പൂരി ഗരുഡനെ വന്ദിച്ചു മടക്കിയയയ്ക്കുകയും ചെയ്തു.

അനന്തരം കാരാട്ടുനമ്പൂരി കുറച്ചുകൂടി വിഷവൈദ്യം പഠിക്കണമെന്നു നിശ്ചയിച്ചു പല സ്ഥലങ്ങളിൽ സഞ്ചരിച്ചു. അദ്ദേഹത്തെക്കാൾ പഠിത്വമുള്ളവരായി കേരളത്തിൽ ആരെയും കണ്ടുകിട്ടായ്കയാൽ അദ്ദേഹം പരദേശത്തേയ്ക്കു കടന്നു. ബദര്യാശ്രമത്തുവെച്ച് അദ്ദേഹം വിഷവൈദ്യത്തിൽ അതിനിപുണനായ ഒരു സന്യാസിയെ കണ്ടു. തനിക്കു വിഷവൈദ്യം കുറച്ചുകൂടി പഠിച്ചാൽക്കൊള്ളാമെന്നുള്ള വിവരം അദ്ദേഹം ആ സന്യാസിയെ ഗ്രഹിപ്പിച്ചു. "അങ്ങേയ്ക്കു വിഷവൈദ്യത്തിലെന്തെല്ലാമറിയാം" എന്നു സന്യാസി ചോദിച്ചു. "സർപ്പങ്ങളുടെയെല്ലാം വിഷമിറക്കാനറിയാം" എന്നു നമ്പൂരി പറഞ്ഞു. "അതുള്ളോ? എനിക്കതത്ര ശരിയായി തോന്നുന്നില്ല. ആട്ടെ പോകാം" എന്നു പറഞ്ഞു സന്യാസി നമ്പൂരിയെ കൂട്ടിക്കൊണ്ട് അവിടെനിന്നു പുറപ്പെട്ടു. അഞ്ചാറു ദിവസംകൊണ്ട് അവർ ഒരു വലിയ വനത്തിലെത്തി. സന്യാസി നമ്പൂരിയെയുംകൊണ്ട് അവിടെ ഒരു വലിയ മരത്തിൻെറ മുകളിൽ കയറി. നമ്പൂരിയെ സന്യാസി ആ മരത്തോടുകൂട്ടിവെച്ചു മുറുക്കെ കെട്ടിയതിൻെറശേഷം ഒരു മരുന്നെടുത്തു കിഴക്കോട്ടു കാണിച്ചു. അപ്പോൾ ആ വനത്തിൽ കിഴക്കുഭാഗത്തുണ്ടായിരുന്ന മൃഗങ്ങളും പക്ഷികളുമെല്ലാം പടിഞ്ഞാട്ടു പാഞ്ഞുതുടങ്ങി. "കരി, കരടികൾ, കടുവാ, പുലി, സിംഹം" മുതലായ മൃഗങ്ങളുടെ ഓട്ടം കണ്ടു നമ്പൂരി വളരെ പരിഭ്രമിച്ചു. അങ്ങനെ ഇരിക്കുമ്പോൾ ഒരു സർപ്പത്തിൻെറ വരവായി. ആ സർപ്പം ഒരു വലിയ കാട്ടാനയെ കൊത്തിയെടുത്തു ഫണം ഉയർത്തിപ്പിടിച്ചുകൊണ്ടാണ് വന്നത്. ആ സർപ്പം ഒരു പെരുമ്പാമ്പ് ഒരു ചെറുതവളയെയെന്നപോലെ നിഷ്പ്രയാസമായിട്ടാണ് ആ വലിയ കൊലകൊമ്പനെ കൊത്തിയെടുത്തിരുന്നത് എന്നു പറഞ്ഞാൽ പിന്നെ ആ

സർപ്പത്തിന്റെ വലിപ്പവും ഭയങ്കരത്വവും എത്രമാത്രമുണ്ടായിരുന്നുവെന്നു പ്രത്യേകം വിവരിക്കണമെന്നില്ലല്ലോ. ആ സർപ്പത്തിന്റെ ഫൂൽക്കാരത്തിൽനിന്നു പുറപ്പെടുന്ന വിഷജ്വാല തട്ടി സമീപത്തുള്ള കാടുകളും മരങ്ങളുമെല്ലാം കരിയുന്നുണ്ടായിരുന്നു. ഇങ്ങനെ ആ സർപ്പത്തിന്റെ വരവു കണ്ടപ്പോൾ നമ്പൂരി മൂർച്ഛിച്ചുപോയി. മരത്തിന്മേൽ കൂട്ടിവെച്ചു മുറുക്കെ കെട്ടിയിരുന്നതിനാൽ താഴെ വീണില്ല എന്നേ ഉള്ളൂ. സന്യാസി ഉടനെ ഒരു മരുന്നെടുത്തു പടിഞ്ഞാട്ടു കാണിച്ചു. പടിഞ്ഞാട്ടുപോയ പക്ഷിമൃഗാദികളെല്ലാം തൽക്ഷണം കിഴക്കോട്ടും പോയി. ആ കൂട്ടത്തിൽ ആ സർപ്പവും തിരിയെ മടങ്ങി. അപ്പോഴേയ്ക്കും നമ്പൂരിക്കു ബോധംവീണു. അപ്പോൾ സന്യാസി "സർപ്പങ്ങളുടെ എല്ലാം വിഷമിറക്കാമെന്നു് അങ്ങു പറഞ്ഞുവല്ലോ. ഇങ്ങനെയുള്ള സർപ്പങ്ങളുടെ വിഷമിറക്കാമോ?" എന്നു ചോദിച്ചു. "അയ്യോ! ഇതിന്നു ഞാൻ ശക്തനല്ല. ഇത്ര ഭയങ്കരങ്ങളായ സർപ്പങ്ങളുണ്ടെന്നുതന്നെ ഞാൻ ധരിച്ചിരുന്നില്ല" എന്നു നമ്പൂരി പറഞ്ഞു. പിന്നെ രണ്ടുപേരും മരത്തിന്മേൽനിന്നു താഴെ ഇറങ്ങി, ബദര്യാശ്രമത്തുതന്നെ വന്നുചേർന്നു. അവിടെവെച്ചു് ആ സന്യാസി വിഷവൈദ്യത്തിന്നു വേണ്ടുന്ന മരുന്നുകളും മന്ത്രങ്ങളുമെല്ലാം നമ്പൂരിക്കു് ഉപദേശിച്ചുകൊടുത്തു. നമ്പൂരി ആ ഉപദേശങ്ങളെല്ലാം ഗ്രഹിച്ചു സന്യാസിയെ ഭക്തിപൂർവ്വം വന്ദിച്ചു യാത്ര പറഞ്ഞു തിരിയെ പോരികയും ചെയ്തു.

സ്വദേശത്തു വന്നതിന്റെശേഷം കാരാട്ടുനമ്പൂരി വിഷവൈദ്യത്തിൽ പൂർവ്വാധികം പ്രസിദ്ധനായിത്തീർന്നു. വിഷവൈദ്യംസംബന്ധിച്ചു് അദ്ദേഹം അനേകം അത്ഭുതകർമ്മങ്ങൾ ചെയ്യുകയും അദ്ദേഹത്തിന്റെ ശിഷ്യത്വം സമ്പാദിച്ചു് അനേകംപേർ ഈ വിഷയത്തിൽ യോഗ്യന്മാരായിത്തീരുകയും ചെയ്തു.

## 8. വിഡ്ഢി! കൂശ്മാണ്ഡം

പണ്ടു കാരാട്ടുനമ്പൂരിയുടെ ശിഷ്യനായി കോഴിക്കോട്ടു് ഏറ്റവും പ്രസിദ്ധനായിട്ടു് ഒരു വിഷവൈദ്യനുണ്ടായിരുന്നു. അദ്ദേഹം വിഷമിറക്കാനായി ഒരു സ്ഥലത്തും പോവുക പതിവില്ല. വിഷഭയമുണ്ടാവുന്നവരെ അദ്ദേഹത്തിന്റെ അടുക്കൽ കൊണ്ടുവന്നു വിഷമിറക്കിച്ചു കൊണ്ടുപോവുകയാണു് പതിവു്. അദ്ദേഹം അതിന്നായിട്ടു യാതൊന്നും വാങ്ങുകയും പതിവില്ല. എങ്കിലും ജനങ്ങൾ മറ്റു വല്ല കാരണവും പറഞ്ഞു് അദ്ദേഹത്തിന്നു ധാരാളം പണം കൊടുത്തുവന്നിരുന്നു. അതിനാൽ അദ്ദേഹം കാലക്രമേണ വലിയ ധനവാനായിത്തീരുകയും ചെയ്തു. അദ്ദേഹത്തിന്റെ അടുക്കൽ വിഷവൈദ്യം പഠിക്കാനായിട്ടും വളരെ ആള

കൾ ചെന്നുകൊണ്ടിരുന്നു. ചെല്ലുന്നവർക്കെല്ലാം അദ്ദേഹം ഓരോ ദിവ്യ മന്ത്രങ്ങൾ ഉപദേശിച്ചയയ്ക്കുകയാണു് പതിവു്. ||

ആ വിഷവൈദ്യൻ താമസിച്ചിരുന്ന സ്ഥലത്തിന്റെ തെക്കേതായി ഒരു വീടുണ്ടായിരുന്നു. അവിടെ കൊച്ചുരാമൻ എന്നു പേരായി ഒരു ബാലനുമുണ്ടായിരുന്നു. ആ വീട്ടുകാർ കാലക്ഷേപത്തിനു യാതൊരു മാർഗ്ഗവുമില്ലാതെ വളരെ കഷ്ടപ്പെട്ടാണു് നിത്യവൃത്തി കഴിച്ചുവരുന്നതു്. അങ്ങനെയിരിക്കുമ്പോൾ ദാരിദ്ര്യദുഃഖം സഹിക്കവയ്യാതെയായിട്ടു തനിക്കും വിഷവൈദ്യം പഠിക്കണമെന്നു് ഈ കൊച്ചുരാമൻ നിശ്ചയിച്ചു. അവൻ അക്ഷരജ്ഞാനംപോലുമില്ലാത്ത ഒരു വിഡ്ഢിയായിരുന്നു. അവന്റെ കഷ്ടപ്പാടുനിമിത്തം അവനു് അങ്ങനെ ഒരു മോഹം തോന്നിയെന്നുമാത്രമേയുള്ളു. ആ കൊച്ചുരാമൻ ഒരു ദിവസം ആ വൈദ്യന്റെ ശിഷ്യന്മാരെ കണ്ടു വിഷവൈദ്യം പഠിക്കുന്നതു് എങ്ങനെയെല്ലാമാണെന്നു ചോദിച്ചു. അതിനവർ, "വിഷവൈദ്യം പഠിക്കണമെന്നു് ആഗ്രഹമുള്ളവർ ഗുരുവിന്റെ അടുക്കൽച്ചെന്നു തങ്ങളെക്കൂടെ വിഷവൈദ്യം പഠിപ്പിക്കണമെന്നു പറയണം. യഥാശക്തി വല്ലതുമൊരു ദക്ഷിണയും ചെയ്യണം. എന്നാൽ അദ്ദേഹം ഒരു മന്ത്രം ഉപദേശിച്ചുതരും. ആ മന്ത്രം ഭക്തിയോടുകൂടി അക്ഷരലക്ഷം ഉരുക്കഴിക്കണം. പിന്നെ ആ മന്ത്രംകൊണ്ടു വെള്ളമോതിയൊഴുക്കുകയോ ഭസ്മം ജപിച്ചിടുകയോ എന്തെങ്കിലും ചെയ്താൽ വിഷമിറങ്ങും. അങ്ങനെയാണു് പതിവു്" എന്നു മറുപടി പറഞ്ഞു. ഇതു കേട്ടപ്പോൾ കൊച്ചുരാമനു വളരെ സന്തോഷമായി. ഇതിനു പ്രയാസമൊന്നുമില്ലല്ലോ. എങ്കിലും തൽക്കാലമൊരു ദക്ഷിണചെയ്യുന്നതിനു കൈവശമൊന്നുമില്ലാതെയിരുന്നതിനാൽ അവനു വളരെ വിഷാദമുണ്ടായി. അവൻ നോക്കീട്ടു് അതിനു യാതൊരു മാർഗ്ഗവും കണ്ടില്ല. അവരുടെ പുരപ്പുറത്തു് ഒരു കുമ്പളം കയറിപ്പടർന്നു കിടപ്പുണ്ടായിരുന്നു; അതിന്മേലഞ്ചാറു കായുമുണ്ടായിരുന്നു. തൽക്കാലം ഗുരുവിനു് ഇതു കൊണ്ടുചെന്നു കൊടുക്കാമെന്നു നിശ്ചയിച്ചു. അവൻ അന്നുതന്നെ അതെല്ലാം പറിച്ചു കെട്ടിവെച്ചു. പിറ്റേദിവസം, ശിഷ്യരും മറ്റും വന്നുകൂടുന്നതിനുമുമ്പു് ഉപദേശം വാങ്ങണമെന്നു നിശ്ചയിച്ചു കൊച്ചുരാമൻ വെളുപ്പാൻകാലത്തു കുമ്പളങ്ങാച്ചുമടുമെടുത്തു വൈദ്യന്റെ ഗൃഹത്തിലെത്തി. വൈദ്യൻ ഉണർന്നെണീററു പുറത്തു വന്നപ്പോൾ കൊച്ചുരാമൻ കുമ്പളങ്ങാച്ചുമടു വൈദ്യന്റെ മുമ്പിൽ വച്ചു താണുതൊഴുതു. "നീ എന്തിനാണു് വന്നതു്?" എന്നു വൈദ്യൻ ചോദിച്ചു. "എന്നെക്കൂടിവിഷവൈദ്യം പഠിപ്പിക്കണം" എന്നു കൊച്ചുരാമൻ പറഞ്ഞു. അതു കേട്ടു വൈദ്യൻ "അതിനു്, വിഡ്ഢീ, കൂശ്മാണ്ഡം എന്തിനാണു്" എന്നു ചോദിച്ചു. വിഷവൈദ്യം പഠിക്കാനുള്ള ധൃതിയും പരിഭ്രമവുംകൊണ്ടു കൊച്ചുരാമൻ, വൈദ്യൻ പറഞ്ഞതു മുഴുവനും കേട്ടില്ല. 'വിഡ്ഢി കൂശ്മാണ്ഡം' എന്നു മാത്രമേ അവൻ കേട്ടുള്ളു. അതു മന്ത്രമാണെന്നും അതുകൊണ്ടു് ഉപദേശം കഴിഞ്ഞുവെന്നും തീർച്ചപ്പെടുത്തി. അവൻ ഉത്തരമൊന്നും മിണ്ടാതെ വൈദ്യനെ

ഒന്നുകൂടി തൊഴുതിട്ടു് അവിടെനിന്നു് ഇറങ്ങിപ്പോവുകയും ചെയ്തു. നേരം വെളുത്തപ്പോഴേ "വിഡ്ഢി എന്നു വിളിച്ചതുകൊണ്ടു് അവൻ മുഷിഞ്ഞുപോയതായിരിക്കും" എന്നാണു് വൈദ്യൻ വിചാരിച്ചതു്. കൊച്ചുരാമനു് ഒരു മുഷിച്ചലുമുണ്ടായില്ല. എന്നുതന്നെയല്ല, മന്ത്രം ക്ഷണത്തിൽ ഉപദേശിച്ചുകൊടുത്തതിനാൽ അവനു വളരെ സന്തോഷമുണ്ടാവുകയും ചെയ്തു. അവൻ ഉടനെ അവന്റെ വീട്ടിലെത്തി കുളിച്ചുവന്നു് ഒരു വിളക്കു കൊളുത്തിവെച്ചു് അതിന്റെ മുമ്പിലിരുന്നു മന്ത്രം ജപിച്ചുതുടങ്ങി. അങ്ങനെ അക്ഷരലക്ഷം (ഈ മന്ത്രം അഞ്ചക്ഷരമുള്ളതാകയാൽ അഞ്ചു ലക്ഷം) ഉരുക്കഴിച്ചുതീർത്തു. താൻ നല്ല വിഷവൈദ്യനായിത്തീർന്നു എന്നവൻ ദൃഢമായി വിശ്വസിക്കുകയും ചെയ്തു.

സാധാരണവിഷവൈദ്യന്മാർ വിഷമിറക്കാനായി എങ്ങും പോവുക പതിവില്ലല്ലോ. വന്നു കടിക്കയില്ലെന്നും ചെന്നു വിഷമിറക്കുകയില്ലെന്നും സർപ്പങ്ങളും വിഷവൈദ്യന്മാരും തമ്മിൽ സത്യം ചെയ്തിട്ടുണ്ടെന്നാണല്ലോ പറയുന്നതു്. എന്നാൽ നമ്മുടെ കൊച്ചുരാമൻ അതു കേട്ടിട്ടില്ലായിരുന്നു. എവിടെയെങ്കിലും വിഷമേറ്റുണ്ടായെന്നു കേട്ടാൽ അപ്പോൾ കൊച്ചുരാമൻ അവിടെയെത്തുകയും മേല്പറഞ്ഞ മന്ത്രംകൊണ്ടു വെള്ളംമോതിയൊഴിക്കി വിഷമിറക്കുകയും പതിവായി. ആദ്യം കുറച്ചു ദിവസത്തേക്കു് അവന്റെ വിഷവൈദ്യത്തിൽ ആർക്കുമത്ര വിശ്വാസമുണ്ടായിരുന്നില്ല. ക്രമേണ എല്ലാവർക്കും അനുഭവപ്പെട്ടുതുടങ്ങുകയും വിശ്വാസം ജനിക്കുകയും ചെയ്തു. അങ്ങനെ കുറച്ചു കഴിഞ്ഞപ്പോൾ കൊച്ചുരാമനു വൈദ്യനെന്നുള്ള പേരു സർവ്വത്ര പ്രസിദ്ധമായിത്തീർന്നു. വിഷമേറ്റുണ്ടാകുന്ന ദിക്കിലെല്ലാം അവനെ ആളുകൾ വന്നു വിളിച്ചുകൊണ്ടുപോയിത്തുടങ്ങി. അവനു് ആ വിഷയത്തിൽ ധാരാളം പണം കിട്ടിത്തുടങ്ങുകയും ചെയ്തു. വിഷമിറക്കിയാൽ അതിനൊന്നും വാങ്ങരുതെന്നുള്ള പ്രമാണം നമ്മുടെ കൊച്ചുരാമവൈദ്യൻ അത്ര വകവെച്ചിരുന്നില്ല. ഈ വിധത്തിൽ കുറച്ചുകാലം കഴിഞ്ഞപ്പോൾ അവന്റെ ദാരിദ്ര്യം തീരെ തീർന്നുവെന്നല്ല, വലിയ സമ്പന്നനായിത്തീരുകയും ചെയ്തു. അവൻ ഒരു വലിയ വീടു പണിയിക്കുകയും വളരെ നിലവും പുരയിടങ്ങളും വീട്ടിൽ വേണ്ടുന്ന ഭരണി, പാത്രങ്ങൾ, ആഭരണങ്ങൾ മുതലായവയെല്ലാം സമ്പാദിക്കുകയും ചെയ്തു.

അങ്ങനെയിരിക്കുമ്പോൾ കോഴിക്കോട്ടു് അന്നു നാടുവാണിരുന്ന സാമൂതിരിപ്പാട്ടുതമ്പുരാനു വിഷമേറ്റുണ്ടായി. അനേകം വിഷവൈദ്യന്മാർ പഠിച്ച പണിയെല്ലാം നോക്കീട്ടും വിഷമിറങ്ങിയില്ല. മൂന്നാം ദിവസം തമ്പുരാനെ നിലത്തിറക്കി ശവസംസ്കാരത്തിനു വേണ്ടുന്ന വട്ടങ്ങൾ കൂട്ടിത്തുടങ്ങി. അപ്പോഴാണു് അവിടെച്ചിലർക്കു കൊച്ചുരാമവൈദ്യനെക്കുറിച്ചു് ഓർമ്മവന്നതു്. അയാളെക്കൂടി ഒന്നു വരുത്തിക്കാണിക്കണമെന്നു ചിലർ അഭിപ്രായപ്പെട്ടു. "ഇനി ആരെയും കാണിച്ചിട്ടു പ്രയോജനമൊന്നുമില്ല. ഇവിടെ കഥ കഴിഞ്ഞു" എന്നു മറ്റു ചിലരും പറഞ്ഞു. എങ്കിലും ഒടുക്കം അയാളെക്കൂടെ വരുത്തണമെ-

ന്നുതന്നെ തീർച്ചപ്പെടുത്തി, ഒരു ഡോലി(മേനാവ്)യും കൊടുത്തു ചില ഹരിക്കാരന്മാരോടുകൂടി ആളുകളെ അയച്ചു. അവർ ചെന്നു കൊച്ചുരാമവൈദ്യനെക്കണ്ടു വിവരം പറയുകയും വൈദ്യൻ ക്ഷണത്തിൽ വരികയും ചെയ്തു. വൈദ്യൻ വന്നു തമ്പുരാനെക്കണ്ടു ഉടനെ കോവിലകത്തു മടപ്പള്ളിക്കാരനായ കുട്ടിപ്പട്ടരെ വിളിച്ചു ക്ഷണത്തിൽ കുറച്ചു കഞ്ഞിയുണ്ടാക്കാൻ പറഞ്ഞു. അതു കേട്ട് അവിടെ കൂടിയിരുന്ന മററു വിഷവൈദ്യന്മാരെല്ലാം "അതെന്തിന്നാണ്" എന്നു ചോദിച്ചു. "തിരുമനസ്സുകൊണ്ട് അമൃതത്തു കഴിച്ചിട്ടു രണ്ടുമൂന്നു ദിവസമായല്ലോ. വിഷമിറങ്ങുമ്പോൾ അവിടെയ്ക്കു വളരെ ക്ഷീണവും വിശപ്പുമുണ്ടായിരിക്കും. അപ്പോൾ അവിടെയ്ക്കു കൊടുക്കാനാണ് കഞ്ഞി" എന്നു കൊച്ചുരാമവൈദ്യൻ മറുപടി പറഞ്ഞു. അതു കേട്ട് എല്ലാവരും പുച്ഛരസത്തോടുകൂടി പുഞ്ചിരിയിട്ടു. തമ്പുരാൻെറ കഥ കഴിഞ്ഞുവെന്നായിരുന്നു അവരുടെ വിശ്വാസം. അല്ലെങ്കിൽ നിലത്തിറക്കുകയില്ലല്ലോ.

കൊച്ചുരാമവൈദ്യൻ കുറച്ചു വെള്ളമെടുത്തു 'വിഡ്ഢികൂശ്മാണ്ഡം' എന്നു നൂറെറട്ടുരു ജപിച്ചു തമ്പുരാൻെറ മുഖത്തു തളിച്ചു. ഉടനെ തമ്പുരാൻ കണ്ണു തുറന്നു. വൈദ്യൻ പിന്നെയും ഒരു പ്രാവശ്യംകൂടി അപ്രകാരം വെള്ളം ജപിച്ചു തളിച്ചു. തമ്പുരാൻ കയ്യും കാലുമിളക്കിത്തുടങ്ങി. മൂന്നാമതും വൈദ്യൻ വെള്ളം ജപിച്ചു തളിച്ചു. ഉടനെ തമ്പുരാൻ എണീററിരുന്നു കഞ്ഞി കുടിക്കണമെന്നു കല്പിച്ചു. തൽക്ഷണം കഞ്ഞി കൊണ്ടുവരികയും തമ്പുരാൻ വയറു നിറച്ചു കഞ്ഞിയമൃതത്തു കഴിക്കുകയും ചെയ്തു. പിന്നെ സ്വല്പം കഴിഞ്ഞു ക്ഷീണമെല്ലാം മാറിയപ്പോൾ "വിഷമിറക്കിയതാരാണ്" എന്നു കല്പിച്ചു ചോദിച്ചു. "ഇരുയിരിക്കുന്ന കൊച്ചുരാമവൈദ്യനാണ്" എന്നു സേവകന്മാരിലൊരാൾ അറിയിച്ചു. തമ്പുരാൻ സന്തോഷിച്ചു കൊച്ചുരാമവൈദ്യനു രണ്ടു കൈക്കും വീരശൃംഖലയും പതിനായിരം പവനും പത്തു കെട്ടു പട്ടും സമ്മാനമായി കല്പിച്ചുകൊടുക്കുകയും വൈദ്യനെ പല്ലക്കിൽ കയററിയെടുത്തു വാദ്യഘോഷങ്ങളോടുകൂടി അയാളുടെ വീട്ടിൽക്കൊണ്ടുചെന്നാക്കുന്നതിനു കല്പിക്കുകയും ചെയ്തു. ഇതെല്ലാം കണ്ടും കേട്ടും നിന്ന മററുള്ള വിഷവൈദ്യന്മാർക്കുണ്ടായ ലജ്ജയും അത്ഭുതവും എത്രമാത്രമെന്നു പറയാൻ പ്രയാസം. ആ വൈദ്യന്മാരുടെ കൂട്ടത്തിൽ നമ്മുടെ കൊച്ചുരാമവൈദ്യൻെറ ഗുരുവുമുണ്ടായിരുന്നു. പക്ഷേ അയാൾ ഇതു തൻെറ ഉപദേശം കൊണ്ടു സാധിച്ചതാണെന്നു വിചാരിച്ചില്ല. 'വിഡ്ഢി!' എന്നു വിളിച്ചതുനിമിത്തം ഇയ്യാൾ എവിടെയോ പോയി ഇതു ദിവ്യത്വം വശമാക്കി വന്നതാകണന്നാണ് അയാൾ വിചാരിച്ചതു്. കൊച്ചുരാമവൈദ്യൻ ആൾക്കൂട്ടംനിമിത്തം തൻെറ ഗുരുവിനെ അപ്പോൾ കണ്ടുമില്ല.

കൊച്ചുരാമവൈദ്യനെ കല്പനപ്രകാരം പല്ലക്കിൽ കയററിയെടുത്തു പട്ടാളക്കാർ മുതലായവരുടെ അകമ്പടിയോടും വാദ്യഘോഷത്തോടുംകൂടി വീട്ടിലേയ്ക്കു കൊണ്ടുപോയ്പ്പെട്ടു. പിന്നാലെ അസംഖ്യം ജനങ്ങളും കോവിലകത്തു കൂടിയിരുന്ന വിഷവൈദ്യന്മാരും നടന്നു. അങ്ങ

ന്നെ പോകുമ്പോൾ ഒരിക്കൽ കൊച്ചുരാമവൈദ്യൻ തിരിഞ്ഞുനോക്കിയപ്പോൾ ആ ആൾക്കൂട്ടത്തിൽ തന്റെ ഗുരുവിനെയും കണ്ടു. ഉടനെ പല്ലക്ക് ഇറക്കിവെയ്ക്കാൻ വൈദ്യൻ പറയുകയും ചുമട്ടുകാർ ഇറക്കിവെയ്ക്കുകയും ചെയ്തു. ഉടനെ കൊച്ചുരാമവൈദ്യൻ പല്ലക്കിൽനിന്ന് ഇറങ്ങി, തനിക്കു കിട്ടിയ സമ്മാനങ്ങളെല്ലാം എടുത്തു ഗുരുവിന്റെ പാദങ്ങളിൽ കൊണ്ടുചെന്നു വെച്ചു നമസ്കരിച്ചു. ഇതു കണ്ട് അയാൾ അത്ഭുതപ്പെട്ട് ഇതിന്റെ കാരണം ചോദിച്ചു. അപ്പോൾ കൊച്ചുരാമവൈദ്യൻ "ഇതെല്ലാം അവിടത്തെ ഉപദേശവും അനുഗ്രഹവുംകൊണ്ടു കിട്ടിയതാണ്. ഇതിനുമുമ്പും എനിക്കു വളരെ പണവും സമ്മാനങ്ങളും അവിടത്തെ കാരുണ്യംകൊണ്ടു കിട്ടീട്ടുണ്ട്. ഇതുവരെ അവിടെ ഒന്നും കൊണ്ടുവന്നു തരാൻ സാധിച്ചില്ല. അതിനെക്കുറിച്ചു കൃപകേടുണ്ടാകരുത്. എന്റെ പേരിലുള്ള വീഴ്ചകൾ എല്ലാം ക്ഷമിച്ച് ഇതിനെ അവിടുന്നു സ്വീകരിക്കണം" എന്നു പറഞ്ഞു.

ഗുരു—ഞാൻ നിങ്ങൾക്ക് ഒന്നും ഉപദേശിച്ചുതന്നിട്ടില്ലല്ലോ. മരിച്ചവരെ ജീവിപ്പിക്കുന്നതായ ഈ വിദ്യ നിങ്ങൾ എനിക്കുപദേശിച്ചുതരണമെന്നു ഞാൻ അപേക്ഷിക്കുന്നു.

കൊ-വൈ—എനിക്കവിടുന്നുപദേശിച്ചുതന്നിട്ടുള്ള മന്ത്രമല്ലാതെ വേറെ യാതൊരു വിദ്യയുമില്ല. അതുകൊണ്ടാണ് ഞാൻ ഇതെല്ലാം സാധിക്കുന്നത്.

ഗുരു—ഏതു മന്ത്രം?

കൊ-വൈ—(ഗുരുവിന്റെ ചെവിയിൽ സ്വകാര്യമായിട്ട്) 'വിഡ്ഢി കൂശ്മാണ്ഡം' എന്ന മന്ത്രംതന്നെ.

ഇതു കേട്ടപ്പോൾ ഗുരുവിനു വളരെ അത്ഭുതമുണ്ടാവുകയും ഗുരുത്വവും ഭക്തിയും വിശ്വാസവുംതന്നെയാണ് പ്രധാനമായി വേണ്ടതെന്നും അവയുണ്ടായാൽ സകലതും സിദ്ധമാകുമെന്നും ബോധം വരികയും ചെയ്തു.

## 9 കുഞ്ചൻനമ്പ്യാരുടെ ഉത്ഭവം

വന്നേരിദേശക്കാരനും കേവലം നിസ്വനുമായ ഒരു നമ്പൂരി തന്റെ പെൺകിടാങ്ങളെ വിവാഹംകഴിച്ചുകൊടുക്കുന്നതിനു നിവൃത്തിയില്ലായ്കയാൽ വല്ലവരെയും കണ്ടു യാചിച്ചു കുറെ പണം സമ്പാദിക്കണമെന്നു നിശ്ചയിച്ചു സ്വദേശത്തുനിന്നു പുറപ്പെട്ടു. അദ്ദേഹം കോഴിക്കോട്, കൊച്ചി, അമ്പലപ്പുഴ, തിരുവിതാംകൂർ മുതലായ രാജ്യങ്ങളിൽ സഞ്ചരിച്ചു രാജാക്കന്മാർ, പ്രഭുക്കന്മാർ മുതലായവരെക്കണ്ടു സങ്കടം പറഞ്ഞ് അവരിൽനിന്നു കിട്ടിയ ഏതാനും പണവുംകൊണ്ട് ഒരിക്കൽ ഒരു ദിവസം മധ്യാഹ്നമായ സമയം കിള്ളിക്കുറിശ്ശിമംഗലത്തു

ചെന്നുചേൎന്നു. അദ്ദേഹം ഭക്ഷണം കഴിക്കാതെ വഴിനടന്നും വെയിലു കൊണ്ടും വളരെ ക്ഷീണിച്ചാണു് അവിടെയെത്തിയതു്. ക്ഷേത്രത്തിനു പുറത്തു ചെന്നു നിന്നുകൊണ്ടു് "ഇവിടെ ഉച്ചപ്പൂജയും മററും കഴിഞ്ഞുവോ" എന്നു അദ്ദേഹം വിളിച്ചുചോദിച്ചു. അതു കേട്ടു ശാന്തിക്കാരൻ നമ്പൂരി പുറത്തു വന്നു, "ഉച്ചപ്പൂജ കഴിഞ്ഞു എങ്കിലും വേഗത്തിൽ കുളിച്ചു വന്നാൽ ഊണു കഴിക്കാം" എന്നു പറഞ്ഞു. ഉടനെ ഈ നമ്പൂരി കുളക്കടവിൽച്ചെന്നു് അരയിൽ കെട്ടിയിരുന്ന മടിശ്ശീലയഴിച്ചു കടവിൽ വെച്ചിട്ടു് ഇറങ്ങി ക്ഷണത്തിൽ കുളിയും ജപവുമെല്ലാം കഴിച്ചു നോക്കിയ സമയം മടിശ്ശീല കണ്ടില്ല. അപ്പോൾ നമ്പൂരിക്കുണ്ടായ വ്യസനം എത്രമാത്രമെന്നു പറയാൻ പ്രയാസം. ആ പണംകൊണ്ടു രണ്ടു മൂന്നു പെൺകൊടയെങ്കിലും കഴിച്ചുകൂട്ടാമെന്നായിരുന്നു അദ്ദേഹം വിചാരിച്ചിരുന്നതു്. മടിശ്ശീല കാണാതെയായതിനോടുകൂടി അദ്ദേഹത്തിൻെറ വിശപ്പും ദാഹവും മാത്രമല്ല, പാതി പ്രാണനും പോയെന്നുതന്നെ പറയാം. അദ്ദേഹം ഓടി അമ്പലത്തിൽ ചെന്നു് അവിടെയെല്ലാവരോടും വിവരം പറഞ്ഞു. അവരാരും കുളക്കടവിലേക്കു ചെല്ലുകതന്നെ ചെയ്തില്ലെന്നു പറഞ്ഞു. ഒടുക്കം അതങ്ങനെയേ പോയതുതന്നെ. തൻെറ വിധി ഇങ്ങനെയാണു് എന്നു തീൎച്ചപ്പെടുത്തിക്കൊണ്ടു നമ്പൂരി ഉണ്ണാൻ ചെന്നിരുന്നു. വ്യസനംകൊണ്ടു് അദ്ദേഹത്തിനു ചോറിറങ്ങുന്നില്ലായിരുന്നു. എങ്കിലും വിശപ്പും ദാഹവും കലശലായിട്ടുണ്ടായിരുന്നതിനാൽ കുറെ ചോറു വാരിത്തിന്നു കുറെ വെള്ളവും കുടിച്ചു് ഒരുവിധം ഊണുകഴിച്ചുവെന്നുവരുത്തിയെന്നേ പറയാനുള്ളു. വ്യസനവും ക്ഷീണവും നിമിത്തം നടക്കാൻ ശക്തനല്ലാതെ അദ്ദേഹം അമ്പലത്തിൽത്തന്നെ മുണ്ടും വിരിച്ചു കിടന്നു. വെയിലൊട്ടാറിയപ്പോൾ, "ഞാനിങ്ങനെ വ്യസനിച്ചു് ഇവിടെക്കിടന്നതുകൊണ്ടു് എന്തു പ്രയോജനമാണുള്ളതു്? 'ലിഖിതമപി ലലാടേ പ്രോജ്ഝിതും കസ്സമൎത്ഥഃ?'" എന്നു വിചാരിച്ചു് ഒരുവിധം സമാധാനപ്പെട്ടുകൊണ്ടു് അവിടെനിന്നെണീററു പോവുകയും ചെയ്തു.

പിന്നെയും കുറച്ചു കാലം കഴിഞ്ഞപ്പോൾ ആ നമ്പൂരി യഥാപൂൎവ്വം ദേശസഞ്ചാരത്തിന്നായി ഇല്ലത്തുനിന്നു പുറപ്പെട്ടു. ചില സ്ഥലങ്ങളിലെല്ലാം സഞ്ചരിച്ചു ക്രമേണ അദ്ദേഹം കിള്ളിക്കുറിശ്ശിമംഗലത്തുതന്നെ വന്നുചേൎന്നു. അതു് ഒരു ദിവസം വൈകുന്നേരമായിരുന്നു. കുളി കഴിഞ്ഞു് അദ്ദേഹം അമ്പലത്തിൽച്ചെന്നു ശാന്തിക്കാരനെക്കണ്ടു തനിക്കുകൂടി അത്താഴം വേണമെന്നു പറഞ്ഞു. ശാന്തിക്കാരൻ ഇദ്ദേഹത്തെക്കണ്ടപ്പോൾത്തന്നെ അറിയുകയും മുമ്പുണ്ടായ കഥ ഓൎക്കുകയും ചെയ്കയാൽ "ഓഹോ, അത്താഴം ഇവിടെയാവാം. എനിക്കും ഇവിടെത്തന്നെയാണു് അത്താഴം. ഇന്നു മടിശ്ശീല കുളക്കടവിൽവെച്ചു മറക്കുകയോ മററോ ചെയ്തുവോ? എന്നാൽ ചോറധികം വേണ്ടിവരികയില്ലല്ലോ" എന്നു പറഞ്ഞു. അതിനുത്തരമായി നമ്പൂരി, "ഈ പ്രാവശ്യം അതിനൊന്നും തരമില്ല. ഞാൻ ഇല്ലത്തുനിന്നു് പുറപ്പെട്ടു് ഇത്രത്തോളമായേ ഉള്ളു. അധികമൊന്നും സഞ്ചരിക്കാനും ഒന്നും സമ്പാദിക്കാനും

ഇടയായില്ല. മടിശ്ശീല വെച്ചു മറക്കുകയും മറ്റും മടക്കത്തിലാവാമെന്നാണ് വിചാരിക്കുന്നത്" എന്നു പറയുകയും ചെയ്തു.

അത്താഴം കഴിഞ്ഞപ്പോൾ വന്നേരിക്കാരൻനമ്പൂരി "ഇനിയൊന്നു കിടക്കണമല്ലോ. അതെവിടെയാണ് വേണ്ടത്?" എന്നു ചോദിച്ചു. "അതിനൊക്കെ തരമാക്കാം. നമുക്കിവിടെ ഒരു കിടപ്പിന്റെ വട്ടമൊക്കെയുണ്ട്. അങ്ങോട്ടു പോകാം. അവിടെ സ്ഥലം ധാരാളമുണ്ട്." എന്നു ശാന്തിക്കാരൻനമ്പൂരി മറുപടി പറയുകയും അവർ രണ്ടുപേരുംകൂടി അങ്ങോട്ടു പോവുകയും ചെയ്തു.

കിള്ളിക്കുറിശ്ശിമംഗലത്തുക്ഷേത്രത്തിലെ ശാന്തിക്കാരൻനമ്പൂരി തിരുവിതാംകൂറിൽ ഏറ്റുമാനൂർതാലൂക്കിൽച്ചേർന്ന കിടങ്ങൂർദേശത്തുള്ള ആളായിരുന്നു. അദ്ദേഹത്തിന് അവിടെ 'കലക്കത്ത്' എന്നു പ്രസിദ്ധമായ നമ്പ്യാർമഠത്തിൽ സംബന്ധമുണ്ടായിരുന്നു. അങ്ങോട്ടാണ് അവർ പോയത്. അവിടെച്ചെന്നപ്പോഴേക്കും ശാന്തിക്കാരൻനമ്പൂരിയുടെ ഭാര്യ ഇവർക്കു രണ്ടുപേർക്കും കാൽ കഴുകുന്നതിനു വെള്ളം കൊണ്ടുചെന്നു കൊടുക്കുകയും നാലുകെട്ടിൽ ഒരു വിളക്കു കൊണ്ടുവന്നു വെച്ച്, ഒരു പുല്പായ വിരിച്ചുകൊടുക്കുകയും മുറുക്കാനുള്ള സാമാനങ്ങളെല്ലാം കൊണ്ടുചെന്നു തയ്യാറാക്കി വെയ്ക്കുകയും ചെയ്തു. നമ്പൂരിമാർ കാൽകഴുകിത്തോർത്തി, പുല്പായയിൽ ചെന്നിരുന്നു മുറുക്കി ഓരോ വെടികളും പറഞ്ഞുതുടങ്ങി. അതൊക്കെക്കേട്ടു രസിച്ചുകൊണ്ടു ശാന്തിക്കാരൻനമ്പൂരിയുടെ ഭാര്യയും അടുക്കൽ ചെന്നുകൂടി. വന്നേരിക്കാരൻനമ്പൂരിയുടെ പ്രധാനപ്രസംഗവിഷയം അദ്ദേഹത്തിന്റെ കഷ്ടപ്പാടുകളും മറ്റുമായിരുന്നു. ശാന്തിക്കാരൻനമ്പൂരി പറഞ്ഞത് ആ നമ്പ്യാർമഠത്തിലെ സ്ഥിതിയെപ്പറ്റിയും മറ്റുമായിരുന്നു. ആ നമ്പ്യാർമഠത്തിൽ വളരെക്കാലമായി സ്ത്രീകളല്ലാതെ പുരുഷന്മാരാരുമില്ലാതെയിരിക്കുകയായിരുന്നു. ഒരാൺകുട്ടിയുണ്ടായാൽക്കൊള്ളാമെന്നു വിചാരിച്ച് അവർ വളരെ സൽക്കർമ്മങ്ങളൊക്കെ നടത്തിയെന്നും ഇപ്പോഴും ഓരോന്നു നടത്തിക്കൊണ്ടാണിരിക്കുന്നതെന്നും എന്നിട്ടും ഫലമൊന്നും കാണുന്നില്ലെന്നും മറ്റും ശാന്തിക്കാരൻനമ്പൂരി പറഞ്ഞപ്പോൾ തനിക്കും പുരുഷസന്താനമൊന്നും ഉണ്ടായിട്ടില്ലെന്നും നാലഞ്ചു പെൺകിടാങ്ങളാണുണ്ടായിട്ടുള്ളതെന്നും അവരെ വേളികഴിച്ചുകൊടുക്കാൻ നിവൃത്തിയില്ലാഞ്ഞിട്ടാണ് താനിങ്ങനെ കഷ്ടപ്പെട്ട് അലഞ്ഞുനടക്കുന്നതെന്നും മറ്റും വന്നേരിക്കാരൻനമ്പൂരിയും പറഞ്ഞു. ആ കൂട്ടത്തിൽ താൻ കുളക്കടവിൽ മടിശ്ശീല വെച്ചു മറന്ന കഥയുംകൂടി അദ്ദേഹം പ്രസ്താവിച്ചു. മടിശ്ശീലയുടെ കാര്യം പറഞ്ഞപ്പോൾ ശാന്തിക്കാരൻനമ്പൂരിയുടെ ഭാര്യ അതിനെപ്പറ്റി ചിലതെല്ലാം ചോദിക്കുകയും വന്നേരിക്കാരൻനമ്പൂരി എല്ലാം വിസ്തരിച്ചു പറഞ്ഞു കേൾപ്പിക്കുകയും ചെയ്തു. ഉടനെ ആ സ്ത്രീ അവിടെനിന്നെണീറ്റു പോയി അറ തുറന്ന് ഒരു മടിശ്ശീലയെടുത്തുകൊണ്ടുവന്ന്, "ഇതായിരിക്കുമോ അവിടുത്തെ മടിശ്ശീല?" എന്നു ചോദിച്ചുകൊണ്ടു വന്നേരിക്കാരൻനമ്പൂരിയുടെ മുമ്പിൽ വെച്ചു. നമ്പൂ

ഷി അതെടുത്തു നോക്കി "ഇതുതന്നെ. ഞാൻ കെട്ടിയ കെട്ട് അഴിച്ചിട്ടുകൂടിയില്ല" എന്നു പറഞ്ഞുകൊണ്ടു മടിശ്ശീല അഴിച്ചു പണം എണ്ണി നോക്കിയപ്പോൾ ശരിയായിരുന്നു. ആ സമയം നമ്പൂരിക്കുണ്ടായ സന്തോഷം എത്രമാത്രമെന്നു പറയേണ്ടതില്ലല്ലോ. അദ്ദേഹം "ഇതെങ്ങനെ കിട്ടി?" എന്നു ചോദിച്ചു. അപ്പോൾ ആ സ്ത്രീ "മുമ്പൊരിക്കൽ ഒരു ദിവസം ഉച്ചയ്ക്കു ഞാൻ ശുദ്ധംമാറിപ്പോവുകയാൽ കുളിക്കാനായി കുളക്കടവിൽ ചെന്നപ്പോൾ അവിടെ കുറേ ചാണകം കിടക്കുന്നതു കണ്ടു. കുളി കഴിഞ്ഞു പോന്നപ്പോൾ അതുകൂടി കൊണ്ടുപോരാമെന്നു വിചാരിച്ചു വാരിയെടുത്തപ്പോൾ അതിനിടയിൽ ഈ മടിശ്ശീല ഇരുന്നിരുന്നു. ഞാനിവിടെക്കൊണ്ടുവന്നു ചാണകമൊക്കെ തുടച്ചു കളഞ്ഞു മടിശ്ശീല പെട്ടിയിൽ വെച്ചു സൂക്ഷിച്ചു. ആരെങ്കിലും ഉടമസ്ഥന്മാരന്വേഷിച്ചു വന്നാൽ കൊടുക്കണമെന്നും വിചാരിച്ചിരുന്നു. ഇതുവരെ ഉടമസ്ഥനെ കണ്ടില്ല. ഇപ്പോൾ ഇത് ഇവിടുത്തേതാണെന്നറിയാനിടയായതു വലിയ ഭാഗ്യമായി. ഇത് ഉടമസ്ഥനെ ഏല്പിച്ചുകൊടുക്കാനിടയാകാഞ്ഞിട്ടു ഞാൻ വളരെ വ്യസനിച്ചുകൊണ്ടിരിക്കുകയായിരുന്നു" എന്നു പറഞ്ഞു. ഇത്രയും കേട്ടപ്പോൾ സംഗതിയൊക്കെ വെളിവായി. നമ്പൂരി കുളിച്ചു ജപിച്ചുകൊണ്ടുനിന്ന സമയം അവിടെ ഒരു പശു പുല്ലുതിന്നുകൊണ്ടു നിന്നിരുന്നു. ആ പശു ഈ മടിശ്ശീലയുടെ മുകളിൽ ചാണകമിട്ടു. അതു നമ്പൂരി കണ്ടില്ല. ചാണകത്തിനടിയിൽ മടിശ്ശീലയുണ്ടായിരിക്കുമെന്നോ പശു അതിന്റെ മീതെ ചാണകമിട്ടിരിക്കുമെന്നോ അദ്ദേഹം വിചാരിച്ചുമില്ല. അദ്ദേഹം നോക്കിയതു ചാണകം കിടന്നതിന്റെ അടുക്കലൊക്കെയായിരുന്നു. ഊണു കഴിക്കാനുള്ള പരിഭ്രമംകൊണ്ടു മടിശ്ശീല വെച്ചതു് എവിടെയായിരുന്നുവെന്നു് അദ്ദേഹത്തിനു് അത്ര നിശ്ചയമുണ്ടായിരുന്നുമില്ല. ഈ സ്ത്രീ കുളിക്കാൻ ചെന്നതും ചാണകം വാരിക്കൊണ്ടുപോന്നതും നമ്പൂരി കുളി കഴിഞ്ഞു് അമ്പലത്തിലേക്കു പോയതിന്റെ ശേഷമായിരുന്നു. ഇങ്ങനെയൊക്കെയാണു് കാര്യം പററിയതെന്നു് അപ്പോൾ എല്ലാവർക്കും മനസ്സിലായി. ഉടനെ ആ നമ്പൂരി ആ പണത്തിൽ പകുതി മാററിവെച്ചിട്ടു് "ഇതെനിക്കിപ്പോൾ വെറുതെ തന്നതുപോലെയാണിരിക്കുന്നതു്. അതിനാൽ എനിക്കു പകുതി മതി. പകുതി നിനക്കുമിരിക്കട്ടെ" എന്നു സ്ത്രീയോടു പറഞ്ഞു. അപ്പോൾ ആ സ്ത്രീ "ഞാനിതിലൊരു കാശുപോലും വാങ്ങുകയില്ല. ഞാനങ്ങനെ ആഗ്രഹിച്ചല്ല ഇതു സൂക്ഷിച്ചുവെച്ചിരുന്നതു്. അന്യന്റെ മുതൽ വല്ല സ്ഥലത്തുമിരുന്നു കിട്ടിയാൽ അതുടമസ്ഥനെ ഏല്പിക്കുക മര്യാദക്കാരുടെ ധർമ്മമാണു്. അതിനു പ്രതിഫലം വാങ്ങുക കേവലം നീചത്വവുമാണു്. എനിക്കു വേണമെങ്കിൽ പകുതിയല്ല, മുഴുവനുംതന്നെ എടുക്കാമായിരുന്നുവല്ലോ. അതുകൊണ്ടു ഞാനവിടുത്തെ സന്തോഷവും അനുഗ്രഹവും മാത്രമേ ഇതിനു പ്രതിഫലമായി ആഗ്രഹിക്കുന്നുള്ളു" എന്നു പറഞ്ഞു. 'ഇതു കേട്ടു സന്തുഷ്ടമാനസനായ ആ ബ്രാഹ്മണോത്തമൻ അവിടെനിന്നെണീററു രണ്ടു കയ്യു

യർത്തി ആ സ്ത്രീയുടെ ശിരസ്സിൽ വെച്ചുകൊണ്ടു് ആനന്ദാശ്രുക്കളോടുകൂടി സഗൽഗദം "അടുത്തയാണ്ടിൽ ഈ കാലത്തിനു മുമ്പായി നിനക്കു് അതിയോഗ്യനായ ഒരു പുത്രനുണ്ടാകട്ടെ" എന്നു പറഞ്ഞു് അനുഗ്രഹിച്ചു. അപ്രകാരംതന്നെ ആ സ്ത്രീ അചിരേണ ഗർഭം ധരിക്കുകയും അതികോമളാംഗനായ ഒരു പുത്രനെ പ്രസവിക്കുകയും ചെയ്തു. ആ പുത്രനാണു് കലക്കത്തു കുഞ്ചൻനമ്പ്യാരെന്നു വിശ്വവിശ്രുതനായ സരസകവികുലാഗ്രേസരനായിത്തീർന്നതെന്നുള്ളതു് ഇനി വിശേഷിച്ചു പറയണമെന്നില്ലല്ലോ.



## 10. വലിയ പരിഷശങ്കരനാരായണച്ചാക്ക്യാർ

മുൻപൊരു കാലത്തു് അമ്പലപ്പുഴെ ശങ്കരനാരായണച്ചാക്യാർ എന്നു പ്രസിദ്ധനായിട്ടു് ഒരു മഹാനുണ്ടായിരുന്നു. അമ്പലപ്പുഴച്ചാക്യാരെ വലിയ പരിഷച്ചാക്യാരെന്നുകൂടി പറയാറുള്ളതിനാൽ ഈ മഹാനെ സാധാരണമായി വലിയ പരിഷശങ്കരനാരായണച്ചാക്യാർ എന്നാണു് എല്ലാവരും പറഞ്ഞുവന്നിരുന്നതു്. ആ ചാക്യാർ കൊല്ലം 1022-ാമാണ്ടു നാടുനീങ്ങിയ മഹാരാജാവുതിരുമനസ്സിലെക്കാലത്തു തിരുവനന്തപുരത്തു ചെല്ലുകയും തിരുമനസ്സിലെ സേവകന്മാരിൽ ഒരാളും ആ തിരുമേനിയിൽനിന്നു 'കവീന്ദ്രൻ' എന്ന വിശേഷപ്പേരു ലഭിച്ചു മഹാനുമായിരുന്ന കിളിമാനൂർ ചെറുണ്ണിക്കോയിത്തമ്പുരാൻമുഖാന്തിരം തിരുമനസ്സറിയിച്ചു മുഖം കാണിക്കുകയും അവിടെ തിരുവമ്പാടി മണ്ഡപത്തിൽവെച്ചു പന്ത്രണ്ടു ദിവസത്തെ കൂത്തു നടത്തുന്നതിനു കല്പനയുണ്ടാവുകയും ചെയ്തു. കൂത്തു പ്രബന്ധം പറയുകയായിരുന്നു. ചാക്യാരുടെ വാക്കു കേൾക്കുന്നതിനു് ഒരു ദിവസം എഴുന്നെള്ളിയിരുന്നു. പിന്നെ എഴുന്നെള്ളാതെയിരുന്നപ്പോൾ കോയിത്തമ്പുരാൻ തിരുമനസ്സിലെ അടുക്കൽ "ചാക്യാരുടെ കൂത്തു് അവിടേക്കു രസിച്ചില്ലെന്നുണ്ടോ?" എന്നു ചോദിച്ചു. അതിനു തിരുമനസ്സുകൊണ്ടു്, "എന്നില്ല. ചാക്യാർ ശ്ലോകാർത്ഥം പിഴയ്ക്കാതെ വിസ്തരിച്ചു പറയുന്നുണ്ടല്ലോ. വാക്കിനു മാധുര്യമില്ലാത്തതിനാൽ കേൾക്കാൻ സുഖം പോരാ എന്നേയുള്ളു" എന്നു മറുപടി കല്പിക്കുകയും ചെയ്തു. പന്ത്രണ്ടു ദിവസത്തെ കൂത്തു കഴിഞ്ഞപ്പോൾ ചാക്യാർക്കു പതിവുള്ള പണം കൊടുക്കാൻ കല്പിച്ചതല്ലാതെ സമ്മാനമൊന്നും കല്പിച്ചുകൊടുത്തുമില്ല. കോയിത്തമ്പുരാനോടു മേല്പറഞ്ഞപ്രകാരം കല്പിച്ചതു് എങ്ങനെയോ ചാക്യാർ മനസ്സിലാക്കി. അതുകൊണ്ടും സമ്മാനമൊന്നും ലഭിക്കായ്കകൊണ്ടും ചാക്യാർക്കു വളരെ കുണ്ഠിതമുണ്ടായി. എങ്കിലും ചാക്യാർ നിരുത്സാഹിയായി ഭവിക്കാതെ ഈ തിരുമനസ്സിലെ തൃക്കയ്യിൽനിന്നു സമ്മാനം

വാങ്ങുവാൻ സാധിക്കുമോ എന്നൊന്നു പരീക്ഷിച്ചുനോക്കണമെന്നു നിശ്ചയിച്ചു തിരുവനന്തപുരത്തുനിന്നു കന്യാകുമാരിക്കു പോയി. അവിടെ ഒരു സംവത്സരഭജനം നടത്തിയതിന്റെശേഷം വീണ്ടും തിരുവനന്തപുരത്തു വരികയും കോയിത്തമ്പുരാനെ കാണുകയും കോയിത്തമ്പുരാൻ വിവരം തിരുമനസ്സറിയിക്കുകയും അപ്പോഴും പന്ത്രണ്ടു ദിവസത്തെ കൂത്തു നടത്താൻ കല്പനയുണ്ടാവുകയും ചെയ്തു. കൂത്തു തുടങ്ങി നാലഞ്ചു ദിവസമായിട്ടും വാക്കു കേൾക്കാൻ ഒരു ദിവസവും എഴുന്നള്ളിയില്ല. അതിനാൽ ചെറുണ്ണികോയിത്തമ്പുരാൻ, "എന്താ, ചാക്യാരുടെ വാക്കു കേൾക്കാൻ ഇതുവരെ എഴുന്നള്ളിയില്ലല്ലോ. ഒരു ദിവസമെങ്കിലും എഴുന്നള്ളി കേൾക്കേണ്ടതാണ്" എന്നു പറഞ്ഞു. അതു കേട്ടു തിരുമനസ്സുകൊണ്ട്, "കഴിഞ്ഞ കൊല്ലം കേട്ടതാണല്ലോ" എന്നു കല്പിച്ചു. അപ്പോൾ കോയിത്തമ്പുരാൻ "അതുകൊണ്ടു മതിയായില്ല. കഴിഞ്ഞ കൊല്ലം കല്പിച്ചതു ചാക്യാരുടെ വാക്കിനു മാധുര്യമില്ല എന്നാണല്ലോ. ഇക്കൊല്ലം അങ്ങനെയല്ല; വാക്കിനു ഇതിലധികം മാധുര്യമുണ്ടാകാൻ നിവൃത്തിയില്ലാത്ത നിലയായിട്ടുണ്ട്" എന്നറിയിച്ചു. "എന്നാൽ നാളെത്തന്നെ ഒന്നു കേട്ടുകളയാം" എന്നു കല്പിക്കുകയും ചെയ്തു.

പിറ്റേ ദിവസം എഴുന്നള്ളി ചാക്യാരുടെ വാക്കു കേട്ടു വളരെ സന്തോഷിച്ചു. ഉടനെ ഒന്നാംതരത്തിൽ രണ്ടു വീരശൃംഖല വരുത്തി കൂത്തു കഴിഞ്ഞയുടനെ ചാക്യാരെ കല്പിച്ചുവിളിപ്പിച്ചു തൃക്കൈകൊണ്ടു തന്നെ രണ്ടു കയ്യിന്മേലുമിട്ടുവിക്കുകയും "കൂത്തു വളരെ നന്നായി. ഇത്രയും മാധുര്യമുള്ള വാക്കു ചാക്യാന്മാർ പറഞ്ഞു് ഇതിനു മുമ്പു കേട്ടിട്ടില്ല. വളരെ സന്തോഷമായി" എന്നു കല്പിക്കുകയും ചെയ്തു. ആദ്യം നിശ്ചയിച്ചതു കൂടാതെ കല്പനപ്രകാരം പിന്നെ നാല്പതു ദിവസത്തെ കൂത്തു കൂടിയുണ്ടായി. എല്ലാ ദിവസവും എഴുന്നള്ളി വാക്കു കേൾക്കുകയും ചെയ്തു. കൂത്തു കഴിഞ്ഞു ചാക്യാർ യാത്രയറിയിക്കാനായി ചെന്നസമയവും വളരെ സന്തോഷമായി കല്പിക്കുകയും ഓണപ്പുടവ കൊടുത്തയക്കുകയും ചെയ്തു.

അക്കാലംമുതൽ 'വലിയ പരിക്ഷശങ്കരനാരായണച്ചാക്യാർ' എന്നുള്ള പ്രസിദ്ധി ഭൂലോകമെല്ലാം നിറഞ്ഞു. "ഇങ്ങനെയൊരു ചാക്യാർ മുമ്പുണ്ടായിട്ടുമില്ല, ഇനി ഉണ്ടാവുകയുമില്ല" എന്നു സകലജനങ്ങളും ഒരുപോലെ പ്രശംസിച്ചുതുടങ്ങുകയും ചെയ്തു. അതു വാസ്തവവുമായിരുന്നു. വാക്കിനു മാധുര്യാദിഷൾഗുണങ്ങളുടെ തികച്ചിൽ ഇതുപോലെയുണ്ടായിട്ട് ഒരു ചാക്യാർ അതിനു മുമ്പും അതിൽപ്പിന്നെയുമുണ്ടായിട്ടില്ലെന്നുതന്നെയാണ് കേൾവി.

ഇത്രയുമായപ്പോഴേക്കും വിദ്വാന്മാർക്ക് ഉണ്ടാകാത്തവയും ഉണ്ടാകുന്നതായവയുമായ ചില ദുർഗ്ഗുണങ്ങൾ ആ ചാക്യാർക്കുണ്ടായിത്തീർന്നു. അവ മറ്റൊന്നുമല്ല; അഹംഭാവം, പരപുച്ഛം, ദുരാഗ്രഹം ഇത്യാദികളാണ്. അതിനാൽ സാമാന്യക്കാരു പറഞ്ഞാലും വിളിച്ചാലും അ[illegible] എങ്ങും പോകാതെയും കൂത്തു കഴിക്കാതെയുമായി. വലിയ [illegible]

ക്കന്മാരോ പ്രഭുക്കന്മാരോ അല്ലാതെ വല്ലവരും വിളിച്ചാൽ വല്ലിടത്തുമൊക്കെപ്പോയി കൂത്തു കഴിക്കുന്നതു കുറച്ചിലാണെന്നാണ് അയാൾക്കു പ്രധാനമായിട്ടുണ്ടായ വിചാരം.

ഇങ്ങനെയിരിക്കുമ്പോൾ മുറജപത്തിനു പോകാനായി വാധ്യാന്മാർ, വൈദികന്മാർ, വലിയ വലിയ ആഢ്യന്മാർ മുതലായി അസംഖ്യം ബ്രാഹ്മണശ്രേഷ്ഠന്മാർ ഒരു ദിവസം അമ്പലപ്പുഴെ വന്നുചേന്നു. അങ്കുരനാരായണച്ചാക്യാരുടെ വാക്കു വളരെ കേമമാണെന്നും മററും ഓരോരുത്തർ സ്തുതിക്കുന്നതല്ലാതെ ആ ചാക്യാരുടെ വാക്ക് അവരാരും കേട്ടിട്ടുണ്ടായിരുന്നില്ല. അതിനാൽ അമ്പലപ്പുഴെച്ചെല്ലുമ്പോൾ അതൊന്നു കേൾക്കണമെന്നു തീച്ചപ്പെടുത്തിക്കൊണ്ടാണ് അവിടെ വന്നുചേന്നതു്. തോണിയിൽനിന്നു് ഇറങ്ങിയ ഉടനെ ചാക്യാരെക്കണ്ടു കൂത്തിന്റെ കാര്യം ഏർപ്പാടു ചെയ്തിട്ടു വേണം മററുള്ള കാര്യങ്ങളൊക്കെ എന്നു നിശ്ചയിച്ചു് ഒട്ടുവളരെ നമ്പൂരിമാർ ചാക്യാരുടെ മഠത്തിലെത്തി. ചാക്യാർ അവരെ യഥോചിതം ആസനസൽക്കാരം ചെയ്തിരുത്തീട്ട് അവർ അവിടെ ചെന്നതിന്റെ കാരണം ചോദിച്ചു. നമ്പൂരിമാർ അവരുടെ ആഗ്രഹത്തെ ചാക്യാരെ അറിയിച്ചു. അപ്പോൾ ചാക്യാർ "ഇന്നു് എനിക്കു നല്ല സുഖമില്ലാത്ത ദിവസമാണ്. നാളെയോ മറെറാ ആവാം" എന്നു പറഞ്ഞു.

നമ്പൂരിമാർ—ചാക്യാർ ഇങ്ങനെ മടിപറയരുതു്. ഞങ്ങളിതു് ആഗ്രഹിച്ചുതുടങ്ങീട്ടു വളരെ നാളായി. ഏതെങ്കിലും മുറജപത്തിനു് ഇങ്ങോട്ടു വരണമല്ലോ. അപ്പോൾ ഇതും സാധിച്ചുകൊള്ളാമെന്നു ഞങ്ങൾ ഉറപ്പായി വിശ്വസിച്ചുംകൊണ്ടാണ് വന്നതു്. അതു ചാക്യാർ സാധിപ്പിക്കണം. അല്ലെങ്കിൽ ഞങ്ങൾക്കു വളരെ വ്യസനവും ഇച്ഛാഭംഗവുമുണ്ടാകും. ഞങ്ങൾക്ക് ഒരു സ്ഥലത്തു് ഒരു നേരത്തിലധികം താമസിക്കാവുന്നതല്ല. ചാക്യാരുടെ വാക്കു കേൾക്കാനുള്ള ആഗ്രഹാധിക്യംകൊണ്ടാണ് അത്താഴത്തിനുകൂടി ഇവിടെ താമസിക്കാമെന്നു വെച്ചതു്. അത്താഴം കഴിഞ്ഞാലുടനെ പോകാതെയിരിക്കാൻ ഞങ്ങൾക്കു നിവൃത്തിയില്ല.

ചാക്യാർ—ഇന്നു് എങ്ങനെയായാലും സാധിക്കയില്ല. നാളെയാണെങ്കിൽ വല്ലതുമാവട്ടെ. അതുതന്നെ പ്രയാസമായിട്ടാണിരിക്കുന്നതു്. എനിക്കു തീരെ സുഖമില്ല. ഒരു ജലദോഷച്ഛായയോ ഒച്ചയടപ്പോ ഏതാണ്ടൊക്കെയുണ്ടു്.

നമ്പൂരി—അതെന്തൊക്കെയായാലും കൂത്തിനു വേണം. അതിനു ചാക്യാരു യാതൊരൊഴികഴിവും പറയരുതു്. ഇവിടെ വന്നിട്ടു ചാക്യാരുടെ വാക്കു കേൾക്കാതെ പോകുന്നതു ഞങ്ങൾക്കു വലിയ സങ്കടമാണ്. പണം എത്ര വേണമെങ്കിലും തരാൻ ഞങ്ങൾ തയ്യാറാണ്.

ചാക്യാർ—പണത്തിന്റെ കാര്യം വിചാരിച്ചിട്ടും മററുമല്ല. എനിക്കിന്നു നിവൃത്തിയില്ലാഞ്ഞിട്ടാണ്.

നമ്പൂരി—അയ്യോ! ചാക്യാരങ്ങനെ പറയരുതു്. ഞങ്ങൾ പലർകൂടി

അപേക്ഷിക്കുന്നതാണ്. വാധ്യാന്മാരും വൈദികന്മാരും വേറെ പല യോഗ്യന്മാരും വന്നിട്ടുണ്ട്. അവൎക്കൊക്കെ ചാക്യാരുടെ വാക്കു കേട്ടാൽക്കൊള്ളാമെന്നു വളരെ മോഹമുണ്ട്. അതിനാൽ ചാക്യാർ ഞങ്ങളുടെ അപേക്ഷയെ ഉപേക്ഷിക്കരുത്.

ചാക്യാർ—ഇതൊരു നാശമായിട്ടു തീൎന്നല്ലോ. എന്തു പറഞ്ഞാലും ഒഴിച്ചുപോവുകയില്ലെന്നുവെച്ചാലെങ്ങനെയാണ്? ഇന്നെനിക്കു പ്രയാസമാണെന്നു പറഞ്ഞില്ലേ? വല്ലവരും വന്നു പറഞ്ഞാലുടനെ കൂത്തു കഴിക്കാൻ ഇവിടെ തയ്യാറില്ല. എന്റെ വാക്കു കേൾക്കണമെന്നുള്ളവർ എന്റെ സൗകര്യവുംകൂടി നോക്കണം. ഇനി ഇക്കാൎയ്യത്തെപ്പററി എന്നോടൊന്നും പറയേണ്ടാ. ഞാനതിനു തയ്യാറില്ല. വേണമെങ്കിൽ നിങ്ങൾ മടക്കത്തിലിതിലേ വന്നാൽ സൗകര്യമുണ്ടെങ്കിൽ, അന്നാവാം.

ചാക്യാർ ഇപ്രകാരം തീൎച്ചയായി പറഞ്ഞപ്പോൾ ശുദ്ധാത്മാക്കളായ ആ ബ്രാഹ്മണശ്രേഷ്ഠന്മാൎക്കു സഹിക്കവയ്യാതെകണ്ടുള്ള വ്യസനവും ഇച്ഛാഭംഗവുമുണ്ടായിയെന്നുള്ളതു പറയേണ്ടതില്ലല്ലോ. അവരെല്ലാവരും വലിയ ആഢ്യന്മാരും ജന്മികളുമായിരുന്നു. അവരെന്തെങ്കിലും ആരോടെങ്കിലും പറഞ്ഞാൽ സമ്മതിക്കുകയല്ലാതെ ആരും പതിവില്ല. ഇങ്ങനെ ഒരനുഭവം അവൎക്ക് ഇദംപ്രഥമമായിട്ടായിരുന്നു. ആരോടെങ്കിലും എന്തെങ്കിലും പറയണമെങ്കിൽ ആളയച്ചു വരുത്തിപ്പറയുകയല്ലാതെ അവർ മറെറാരാളിരിക്കുന്നിടത്തു ചെന്നു് ഒരു കാൎയ്യം പറയുക തന്നെ പതിവില്ല. ചാക്യാരുടെ വാക്കു കേൾക്കാനുള്ള ആഗ്രഹാധിക്യംനിമിത്തം അവർ സ്വാഭിമാനമെല്ലാം വിട്ട് ആ ചാക്യാരുടെ ഇരിപ്പിടത്തു ചെന്നു വളരെ താഴ്മയോടുകൂടി പലവിധത്തിൽ അപേക്ഷിച്ചിട്ടും അയാൾ അതിനെ കൈക്കൊള്ളാതെയിരുന്നതിൽ അവൎക്കു വളരെ വ്യസനമുണ്ടായതു് ഒരത്ഭുതമല്ല. ചാക്യാരുടെ ധിക്കാരവചനം കേട്ടിട്ട് അവൎക്കു വ്യസനംമാത്രമല്ല, കുറേശ്ശ കോപവുമുണ്ടായി. അവരിൽ വയോവൃദ്ധനും തപോവൃദ്ധനുമായ ഒരു നമ്പൂരി വ്യസനത്തോടുകൂടി "ഞങ്ങൾ ഇങ്ങോട്ടു മടങ്ങിവരുമ്പോളല്ലാതെ തരമാവുകയില്ല, അല്ലേ? അതു തീൎച്ചതന്നെയാണോ?" എന്നു വീണ്ടും ചോദിച്ചു. "തീൎച്ചതന്നെ" എന്നു ചാക്യാർ മറുപടി പറഞ്ഞു. അപ്പോൾ ആ നമ്പൂരി "ഞങ്ങൾ തിരിയെ വരുമ്പോഴേയ്ക്കും നിനക്കു പറയാൻ വയ്യാതെയായിപ്പോയെങ്കിലോ?" എന്നു ചോദിച്ചു. അതിനുത്തരം പറയാനായി ചാക്യാർ 'എ' എന്നൊരക്ഷരംമാത്രം പറഞ്ഞു! അപ്പോഴേക്കു നാവു തളൎന്നുപോയതിനാൽ ഒന്നും പറയാൻ വയ്യാതെയായിപ്പോയി. നമ്പൂരിമാർ അപ്പോൾത്തന്നെ കുളിയും ഊണും കഴിച്ചു തിരുവനന്തപുരത്തേക്കു പോയി. ചാക്യാർ ഒന്നും സംസാരിക്കാൻ വയ്യാതെ കേവലം മൂകനെപ്പോലെ പിന്നെയും വളരെക്കാലം ജീവിച്ചിരുന്നു്, പശ്ചാത്താപമനുഭവിച്ചതിന്റെശേഷം ചരമഗതിയെ പ്രാപിക്കുകയും ചെയ്തു.

---

# 11. ആഴ്വാഞ്ചേരിത്തമ്പ്രാക്കളും മംഗലത്തുശങ്കരനും

ആഴ്വാഞ്ചേരിത്തമ്പ്രാക്കളുടെ ഇല്ലത്തിനു സമീപം മംഗലത്തു് എന്നൊരു നായർഭവനമുണ്ടായിരുന്നു. ആ വീട്ടിൽ ശങ്കരൻ എന്നൊരു നായരുമുണ്ടായിരുന്നു. അയാളുടെ ജോലി ആഴ്വാഞ്ചേരിമനയ്ക്കലെ കന്നുകാലികളെ മേയ്ക്കുകയായിരുന്നു. ആ ജോലിക്കു ശങ്കരനെ നിയമിച്ച കാലത്തു മനയ്ക്കൽ അസംഖ്യം കന്നുകാലികളുമുണ്ടായിരുന്നു. ദിവസംതോറും രാവിലെ ശങ്കരൻ മനയ്ക്കൽച്ചെന്നു കന്നുകാലികളെയെല്ലാമഴിച്ചുവിട്ടു കൊണ്ടുപോയി തീററി നേരം വൈകുമ്പോൾ മനയ്ക്കൽ കൊണ്ടുവന്നു തൊഴുത്തു(കൂടു)കളിലാക്കിക്കെട്ടും. അങ്ങനെയാണു് പതിവു്. അയാൾ കന്നുകാലികളെ അഴിച്ചുവിട്ടു കൊണ്ടുപോകുമ്പോൾ അവ പല വഴിയായി പോയിത്തുടങ്ങും. വിളിച്ചാലും പറഞ്ഞാലുമൊന്നും അവ അനുസരിക്കുകയില്ല. ആകപ്പാടെ ഏഴുനൂററൻപതെണ്ണമുണ്ടു്. അവയെല്ലാം മേയ്ക്കാൻ അയാളൊരുത്തൻമാത്രമേ ഉള്ളു. അതിനാലയാൾ വളരെ വിഷമിച്ചു. അങ്ങനെയിരിക്കുമ്പോൾ ഒരു ദിവസം അയാൾ പറഞ്ഞിട്ടു കേൾക്കാതെയിരുന്നതിനാൽ ഒരു വടികൊണ്ടു് ഒരു പശുവിനെ ഒന്നടിച്ചു. അടി കൊണ്ടയുടനെ പശു അവിടെ വീണു ചത്തു. ശങ്കരൻ പശുവിന്റെ അടി കൊണ്ട ആ സ്ഥാനം നോക്കി മനസ്സിലാക്കി. പിന്നെ പശുവായാലും കാളയായാലും പറഞ്ഞിട്ടു കേട്ടില്ലെങ്കിൽ അയാൾ ആ സ്ഥാനം നോക്കി ഒരടി കൊടുക്കും. അടികൊണ്ടാലുടനെ ആ മൃഗം വീണു ചാകുകയും ചെയ്യും. അങ്ങനെ പതിവായി. അങ്ങനെ കുറച്ചു കാലം കഴിഞ്ഞപ്പോഴയ്ക്കും കന്നുകാലികൾ മിക്കതും ചത്തൊടുങ്ങി. ശങ്കരനു ബുദ്ധിമുട്ടും വളരെ കുറഞ്ഞു.

അങ്ങനെയിരിക്കുമ്പോൾ ഒരു ദിവസം തമ്പ്രാക്കൾ തന്റെ കന്നുകാലികളെല്ലാം നന്നായിരിക്കുന്നുവോ എന്നു നോക്കാനായിച്ചെന്നു തൊഴുത്തുകളിൽ നോക്കിയപ്പോൾ അവ മിക്കവാറും ശൂന്യങ്ങളായിരിക്കുന്നതായി കണ്ടു. ഒരു തൊഴുത്തിൽമാത്രം ഒന്നോ രണ്ടോ പശുക്കളുണ്ടായിരുന്നു. അവയും പട്ടിണി കിടന്നു ക്ഷീണിച്ചു് ഏകദേശം ചാകാറായിരുന്നു. ഉടനെ തമ്പ്രാക്കൾ ശങ്കരനെ വിളിച്ചു് "നമ്മുടെ കന്നുകാലികളൊക്കെ എവിടെ" എന്നു ചോദിച്ചു.

ശങ്കരൻ—അതങ്ങനെയിരിക്കും. ആരായാലെന്താ? കന്നുകാലികളായാലും വകതിരിവു വേണം. പറഞ്ഞാൽ കേൾക്കാഞ്ഞാലങ്ങനെയിരിക്കും. അടിയനോട്ടു കളിച്ചാലങ്ങനെയാണു് തമ്പുരാനേ!

തമ്പ്രാക്കൾ—നീയെന്താണു് പറയുന്നതു്, ശങ്കരാ? എനിക്കൊന്നും മനസ്സിലാകുന്നില്ല. നമ്മുടെ കന്നുകാലികളൊക്കെയെവിടെ?

ശങ്കരൻ—അവയൊക്കെ അസത്തുക്കളും അധികപ്രസംഗികളുമായിരുന്നു, തമ്പുരാനേ! പറഞ്ഞാൽ കേൾക്കുന്നതായി അതിലൊന്നുമുണ്ടായിരുന്നില്ല.

തമ്പ്രാക്കൾ—അതൊക്കെയിരിക്കട്ടെ, അവ എവിടെ?

ശങ്കരൻ—എല്ലാം ചത്തു.

തമ്പ്രാക്കൾ—അയ്യോ! അതെങ്ങനെ?

ശങ്കരൻ—പറഞ്ഞാൽപ്പറഞ്ഞതുപോലെ കേട്ടു നില്ക്കാഞ്ഞിട്ട് അടിയൻ ഓരോ വീക്കു കൊടുത്തു. എല്ലാം മറിഞ്ഞുവീണു ചാവുകയും ചെയ്തു. അവയെല്ലാം അസത്തുക്കളായിരുന്നു, തമ്പുരാനേ! അങ്ങനെയുള്ളവ നമുക്കു വേണ്ട. തെക്കോട്ടു പോകാൻ പറഞ്ഞാൽ വടക്കോട്ടു പോകും. അങ്ങനെയുള്ളവ നമുക്കെന്തിനാണ്?

തമ്പ്രാക്കൾ—അയ്യോ! മഹാപാപി! നീ ചതിച്ചല്ലോ. മുതൽ പോയതോ പോയി. അതു വല്ലതുമാകട്ടെ. നീ ഈ മഹാപാപമെല്ലാം കെട്ടിവെച്ചല്ലോ. ഇതിന്റെ ഒരംശം നമ്മുടെ തറവാട്ടേയ്ക്കുമായിരിക്കുമല്ലോ. നീയിനി എത്ര കാലം നരകമനുഭവിച്ചാൽ ഈ പാപമെല്ലാം തീരും? ഇതു വലിയ കഠിനമായിപ്പോയി.

ശങ്കരൻ—അയ്യോ! അടിയനതൊന്നും വിചാരിച്ചില്ല. അടിയനതൊന്നും അറിയാനും വയ്യ! പാപമെന്നു പറഞ്ഞാലെന്താണ്, തമ്പുരാനേ? അവിടുന്നു പാപമെന്നും നരകമെന്നുമൊക്കെ അരുളിച്ചെയ്യുന്നതിന്റെ സാരം അടിയനു മനസ്സിലാകുന്നില്ല.

ശങ്കരൻ കേവലം മൃഗപ്രായനായിരുന്നുവെന്നുള്ളതു പറയേണ്ടതില്ലല്ലോ. അയാൾ പാപമെന്നും പുണ്യമെന്നും നരകമെന്നും സ്വർഗ്ഗമെന്നും മറ്റും കേട്ടിട്ടുതന്നെ ഉണ്ടായിരുന്നില്ല. അയാൾ ഒടുവിൽ പറഞ്ഞതു കേട്ടിട്ടു തമ്പ്രാക്കൾ പാപപുണ്യങ്ങളെയും നരകസ്വർഗ്ഗങ്ങളെയും പററി വിസ്തരിച്ചു പറഞ്ഞുകേൾപ്പിച്ചു. ഓരോരോ നരകങ്ങളെയും നരകാനുഭവങ്ങളുടെ കഷ്ടതകളെയും പററി തമ്പ്രാക്കൾ വിവരിച്ചു പറഞ്ഞുകേട്ടപ്പോൾ ഭയവും വ്യസനവും സഹിക്കാൻ പാടില്ലാതായിട്ടു ശങ്കരൻ കരഞ്ഞുതുടങ്ങി. അയാൾ കേവലം മൂഢനായിരുന്നുവെങ്കിലും അയാൾക്കു തമ്പ്രാക്കളെക്കുറിച്ചു വളരെ ഭക്തിയും അവിടത്തെ വാക്കിൽ ദൃഢമായ വിശ്വാസവുമുണ്ടായിരുന്നു. അതിനാൽ വ്യസനിച്ചു കരഞ്ഞു തൊഴുതുകൊണ്ട്, "അടിയന്റെ അറിവില്ലായ്മകൊണ്ട് ഇങ്ങനെ ചെയ്തുപോയി. ഇനി ഈ മഹാപാപം തീരാൻ വല്ല വഴിയുമുണ്ടോ? അടിയനെന്തു ചെയ്താൽ ഈ മഹാപാപം തീരും? അതുകൂടി അവിടുന്നരുളിച്ചെയ്യണം." എന്നു പറഞ്ഞു.

തമ്പ്രാക്കൾ—ഈ മഹാപാപം തീരാൻ ഗംഗാസ്നാനമല്ലാതെ മററു യാതൊരു മാർഗ്ഗവുമില്ല.

ശങ്കരൻ—അതു ചെയ്താൽ ഇതു തീരുമോ?

തമ്പ്രാക്കൾ—അതു സംശയിക്കാനുണ്ടോ? കാശിയിൽപ്പോയി ഗംഗാസ്നാനവും വിശ്വനാഥദർശനവും കഴിച്ചാൽ തീരാത്ത പാപമില്ല.

എന്നു പറഞ്ഞു മടിശ്ശീല മാപ്പിളയുടെ മുമ്പിൽ വെച്ചിട്ടു കൊച്ചുണ്ണി അപ്പോൾത്തന്നെ ഇറങ്ങിപ്പോരുകയും ചെയ്തു. മാപ്പിള മടിശ്ശീലയെടുത്തഴിച്ച് എണ്ണിനോക്കിയപ്പോൾ അഞ്ഞൂറു ഉറുപ്പികയുണ്ടായിരുന്നു. അപ്പോൾ ആ മാപ്പിളയ്ക്കുണ്ടായ സന്തോഷം, കൊച്ചുണ്ണി പണം വാങ്ങിക്കൊണ്ടുപോയപ്പോളുണ്ടായ സന്താപത്തിലിരട്ടിയിലധികമായിരുന്നു. പിന്നെ അയാൾ അഞ്ഞൂറു ഉറുപ്പികയുംകൂടി നാളികേരം വാങ്ങി കൊപ്ര വെട്ടി കച്ചവടം ചെയ്തു. അങ്ങനെ ഒരു കൊല്ലം കഴിഞ്ഞപ്പോൾ പുരയിടത്തിന്മേൽ സ്ഥാപിച്ചും അല്ലാതെയുമുണ്ടായിരുന്ന സകലകടങ്ങളും തീർന്ന് ആയിരത്തിച്ചില്വാനം ഉറുപ്പിക മാപ്പിളയ്ക്കു സ്വന്തമായിട്ടു തന്നെ കൈവശമുണ്ടായി. പിന്നെ അയാൾ അതുകൊണ്ടു മറ്റും കൊപ്രക്കച്ചവടം ചെയ്തുകൊണ്ടിരുന്നു. എന്തിന്നു വളരെപ്പറയുന്നു, കുറച്ചു കാലംകൊണ്ട് ആ മാപ്പിള കാലക്ഷേപത്തിന് ഒട്ടും ഞെരുക്കമില്ലാത്ത ഒരു നിലയിലായി. ഇതിന്റെ കാരണഭൂതൻ സത്യസന്ധനായ കൊച്ചുണ്ണിയാണെന്നു വിശേഷിച്ചു പറയണമെന്നില്ലല്ലോ. ഇങ്ങനെ അനേകമഗതികൾ കൊച്ചുണ്ണിയുടെ സഹായംകൊണ്ടു സമ്പന്നന്മാരായിത്തീർന്നിട്ടുണ്ട്. കൊച്ചുണ്ണിനിമിത്തം ദാരിദ്ര്യം തീർന്നവരായ പല കുടുംബക്കാർ കായംകുളം, കാർത്തികപ്പള്ളി, കീരിക്കാട്, മുതുകുളം മുതലായ സ്ഥലങ്ങളിൽ ഇപ്പോഴും നല്ല സ്ഥിതിയിൽത്തന്നെ ഇരിക്കുന്നുണ്ട്. അവർക്കു കൊച്ചുണ്ണിയെക്കുറിച്ചുള്ള നന്ദി ഇന്നും അവരുടെ മനസ്സിൽനിന്നു മാഞ്ഞുപോയിട്ടുമില്ല.



## 14. കൈപ്പുഴരാജ്ഞിയും പുളിംകുന്നുദേശവും

വടക്കുംകൂർരാജവംശത്തിലെ ഒരു ശാഖക്കാർ ഒരുകാലത്ത് ഏറ്റുമാനൂർതാലൂക്കിൽ ചേർന്ന കൈപ്പുഴ എന്ന സ്ഥലത്തു താമസിച്ചിരുന്നു. അവരെ അക്കാലത്തു സാധാരണമായി 'കൈപ്പുഴത്തമ്പുരാക്കന്മാ'രെന്നാണ് പറഞ്ഞുവന്നിരുന്നത്. അവിടെനിന്ന് ഒരു തമ്പുരാട്ടിയെ അമ്പലപ്പുഴ(ചെമ്പകശ്ശേരി)ത്തമ്പുരാൻ സംബന്ധംചെയ്തു കൊണ്ടുപോയിരുന്നു. അമ്പലപ്പുഴത്തമ്പുരാക്കന്മാർ ബ്രാഹ്മണരായിരുന്നുവല്ലോ. മലയാളബ്രാഹ്മണരിൽ മൂത്തയാൾമാത്രം സ്വജാതിയിൽ വിവാഹം ചെയ്യുകയും മററുള്ളവരെല്ലാം ബ്രാഹ്മണരിൽത്താണ ജാതിക്കാരുടെ സ്ത്രീകളെ

സംബന്ധം ചെയ്യുകയുമാണല്ലോ പതിവ്. ഒരു കാലത്ത് അമ്പലപ്പുഴ ജ്യേഷ്ഠാനുജന്മാരായിട്ട് രണ്ടു തമ്പുരാക്കന്മാരുണ്ടായിരുന്നു. അവരിൽ രണ്ടാമനാണ് കൈപ്പുഴരാജ്ഞിയെ സംബന്ധംചെയ്തു കൊണ്ടുപോയത്. എങ്കിലും കുറച്ചു കാലം കഴിഞ്ഞപ്പോൾ അദ്ദേഹത്തിനു മൂപ്പും രാജ്യാധിപത്യവും സിദ്ധിച്ചു. അക്കാലത്ത് ആ തമ്പുരാൻ സ്വരാജ്യത്തിൽ 'പുളിങ്കുന്ന്' എന്ന ദേശം തന്റെ പ്രിയതമയായ കൈപ്പുഴരാജ്ഞിക്ക് ഇഷ്ടദാനമായി കൊടുത്തു. അവിടെ ഒരു ഭവനവുമുണ്ടാക്കിക്കൊടുത്ത് ആ രാജ്ഞിയെയും സന്താനങ്ങളെയും അവിടെ പാർപ്പിച്ചു. ആ തമ്പുരാന്റെ കാലം കഴിഞ്ഞിട്ടും ആ തമ്പുരാട്ടിയും അവിടത്തെ മക്കളും അവിടെത്തന്നെ താമസിച്ചിരുന്നു. ആ ദേശത്തെ നികുതി പിരിക്കാനുള്ള അധികാരം അവിടേയ്ക്കുണ്ടായിരുന്നതുകൂടാതെ അവിടുത്തെ ഭർത്താവായിരുന്ന തമ്പുരാൻ അവിടേയ്ക്കു ധാരാളം പണം കൊടുക്കുകയും ചെയ്തിരുന്നു. അതിനാൽ അവിടെ വേണ്ടതിനൊന്നും ഒരു ബുദ്ധിമുട്ടുമുണ്ടായിരുന്നില്ല. കുട്ടിപ്പട്ടന്മാർ, ഭൃത്യന്മാർ, പരിചാരകന്മാർ, കാര്യസ്ഥന്മാർ മുതലായവരും ധാരാളമുണ്ടായിരുന്നു. ശമ്പളം കൊടുക്കാൻ വേണ്ടുന്ന മുതലുണ്ടെന്നു കണ്ടാൽ സേവിക്കാനാളുകൾ ധാരാളമുണ്ടാകുമല്ലോ. അതിനാൽ ആ രാജ്ഞി യഥാപൂർവ്വം വേണ്ടുന്ന പദവികളോടുകൂടിത്തന്നെയാണ് അവിടെത്താമസിച്ചിരുന്നത്.

ഇങ്ങനെയിരിക്കുന്ന കാലത്താണ് തിരുവിതാംകൂർമഹാരാജാവ് അമ്പലപ്പുഴരാജാവുമായി യുദ്ധമാരംഭിച്ചത്. ആ യുദ്ധത്തിൽ അമ്പലപ്പുഴരാജാവു പരാജിതനായിത്തീരുമെന്ന് ഏകദേശം തീർച്ചയായപ്പോഴേയ്ക്കും, തിരുവിതാംകൂർമഹാരാജാവിന്റെ സൈന്യങ്ങൾ പുളിങ്കുന്നിലേയ്ക്കു കൂടികടന്നു വല്ല ഉപദ്രവവുമുണ്ടാക്കിയേയ്ക്കുമോ എന്നു വിചാരിച്ചു രാജ്ഞിക്കു വളരെ പരിഭ്രമവും ഭയവുമുണ്ടായി. "ഏതായാലും ഇനി ഇവിടത്തെത്താമസം അത്ര ക്ഷേമമായി വരികയില്ല. കഴിയുന്ന വേഗത്തിൽ കൈപ്പുഴയ്ക്കു പോകണം" എന്നു രാജ്ഞി തീർച്ചപ്പെടുത്തുകയും ആ വിവരം കാര്യസ്ഥന്മാരെ ധരിപ്പിച്ചു വേണ്ടുന്നതെല്ലാം തയ്യാറാക്കുവാൻ ചട്ടംകെട്ടുകയും ചെയ്തു. അക്കാലത്തു പുളിങ്കുന്നിൽ വലിയ ധനവാന്മാരായ നായന്മാർ മുന്നൂറിൽപ്പരം വീട്ടുകാരുണ്ടായിരുന്നു. ഈ നായന്മാരല്ലാതെ സാമാന്യംപോലെ ആ ദിക്കിലാരുമുണ്ടായിരുന്നില്ലെന്നുതന്നെ പറയാം. നസ്രാണിമാപ്പിളമാർ നാലോ അഞ്ചോ കുടുംബക്കാരുണ്ടായിരുന്നുവെങ്കിലും അവരെല്ലാം അന്നന്നു കൂലിവേലചെയ്ത് അഹോവൃത്തി കഴിക്കുന്ന അഗതികളായിരുന്നു. രാജ്ഞിക്കു രാജ്യാധിപത്യംകൂടിയുണ്ടായിരുന്നതിനാൽ അവിടെയുള്ള സകലജനങ്ങളും ആ രാജ്ഞിയുടെ ആജ്ഞയിലുൾപ്പെട്ടാണ് അവിടെ താമസിച്ചിരുന്നത്. രാജ്ഞിയുടെ ഭർത്താവായ രാജാവു തീപ്പെട്ടുപോയതിന്റെശേഷവും ആ രാജപത്നിയെക്കുറിച്ചുള്ള ഭക്തിയും ബഹുമാനവും ആർക്കും കുറഞ്ഞിരുന്നില്ല. എങ്കിലും

രാജ്ഞി യാത്ര നിശ്ചയിച്ചിരിക്കുന്നുവെന്നു കേട്ടപ്പോൾ, അക്കാലംവരെ അവർക്കുവേണ്ടി പ്രാണത്യാഗം ചെയ്വാൻപോലും തയ്യാറായിരുന്ന ആ നായന്മാരുടെ ഭാവം മാറി. തങ്ങളുടെ രക്ഷാധികാരിണിയായിരുന്ന രാജ്ഞി ദേശം വിട്ടു പോകുന്നുവെന്നു കേട്ടാൽ ഒന്നു ചെന്നു കാണണമെന്നോ തങ്ങളാൽ കഴിയുന്ന സഹായങ്ങൾ ചെയ്തുകൊടുക്കണമെന്നോ തോന്നുന്നതു സ്വാഭാവികമാണല്ലോ. എന്നാൽ ആ ദിക്കിലുള്ള നായന്മാർക്ക് ആ വക ലൗകികവിചാരമൊന്നുമുണ്ടായിരുന്നില്ല. അവിടെ കൂടെത്താമസിച്ചിരുന്ന ഭൃത്യന്മാർ പോയി രണ്ടു വഞ്ചികൾ കൊണ്ടുവന്ന് അവിടെയുണ്ടായിരുന്ന ഭരണിപാത്രങ്ങൾ മുതലായ സാമാനങ്ങളെല്ലാം ഒരു വഞ്ചിയിലാക്കി. ഉടനെ പണ്ടങ്ങളും പണവുമായിട്ടുണ്ടായിരുന്നതെല്ലാം എടുത്തുംകൊണ്ടു തന്റെ സന്താനങ്ങളോടുകൂടി രാജ്ഞി മറേറ വഞ്ചിയിലും ചെന്നു കേറി. അപ്പോഴേയ്ക്കും ഭൃത്യന്മാരും എവിടെയോ പോയ്ക്കളഞ്ഞു. പരിചാരികമാർ, കുട്ടിപ്പട്ടന്മാർ മുതലായവരും ഭൃത്യന്മാർ പോയ പുറകേ പോയി. കിം ബഹുനാ, രാജ്ഞിയും അവിടത്തെ സന്താനങ്ങളും മാത്രം അവിടെ ശേഷിച്ചു. സഹായത്തിനുള്ള ആളുകളും വഞ്ചിക്കാരുമെല്ലാം വരുമെന്നു വിചാരിച്ച് അവർ വളരെ നേരം ആ വഞ്ചിയിൽ നോക്കിക്കൊണ്ടിരുന്നു. ആരെയും കണ്ടില്ല. നേരം വൈകിത്തുടങ്ങുകയും ചെയ്തു. അപ്പോൾ രാജ്ഞിക്കു ഭയവും വ്യസനവും വർദ്ധിച്ചുതുടങ്ങി. "ഈശ്വരാ, ഇവരെല്ലാവരുംകൂടി എന്നെ ചതിക്കുകയായിരിക്കുമോ?" എന്നു പറഞ്ഞു വയോവൃദ്ധയായ ആ രാജ്ഞി കുറെശ്ശ കരഞ്ഞുതുടങ്ങി. അമ്മയുടെ മുഖഭാവം മാറിക്കണ്ടപ്പോൾ മക്കളെല്ലാം കൂട്ടത്തോടെ കരഞ്ഞുതുടങ്ങി. നാലു വയസ്സുമുതൽ പത്തു വയസ്സുവരെ പ്രായമായ മൂന്നാലു കുട്ടികളല്ലാതെ പ്രായം തികഞ്ഞവരായി ആ രാജ്ഞിയുടെ മക്കളിലാരുമുണ്ടായിരുന്നില്ല. രാജ്ഞി ഒരു വിധം തന്റെ വ്യസനത്തെ ഉള്ളിലൊതുക്കുകയും കുട്ടികളെ സമാധാനപ്പെടുത്തുകയും ചെയ്തിട്ടു തന്റെ മൂത്ത പുത്രനെ അവിടെ സമീപത്തുണ്ടായിരുന്ന നായർഗൃഹങ്ങളിലെല്ലാം പറഞ്ഞയച്ച് അവരെയൊക്കെ വിളിപ്പിച്ചു. അവരിൽ സ്ത്രീകളാകട്ടെ പുരുഷന്മാരാകട്ടെ യാതൊരുത്തരും വന്നില്ല. എന്നുമാത്രമല്ല, ആ രാജകുമാരൻ ചെന്നു വിളിച്ചിട്ട് അവരാരും മിണ്ടിയതുപോലുമില്ല. പിന്നെ രാജ്ഞി ആ കുമാരനെത്തന്നെ ചില മാപ്പിളവീടുകളിൽ പറഞ്ഞയച്ചു. അവിടെയൊക്കെച്ചെന്നു നോക്കീട്ട് ആരെയും കണ്ടുതന്നെയില്ല. ആ വിവരവും കുമാരൻ മടങ്ങിവന്നു പറഞ്ഞു. അപ്പോൾ രാജ്ഞി താൻ നിസ്സഹായയായിത്തീർന്നുവെന്നു തീർച്ചയാക്കി. രാവിലെ ഊണു കഴിച്ചു വഞ്ചിയിൽക്കയറിയ കുട്ടികളെല്ലാം വിശപ്പുകൊണ്ടു ക്ഷീണിച്ചു കരഞ്ഞുതുടങ്ങിയിരിക്കുന്നു. സൂര്യൻ അസ്തമിക്കാറാവുകയും ചെയ്തു. "ഇനി എന്തൊരു ഗതിയാണീശ്വരാ! ആകപ്പാടെ ആപത്തിലായല്ലോ" എന്നു പറഞ്ഞു രാജ്ഞി വീണ്ടും കരഞ്ഞുതുടങ്ങി. അതു കണ്ടപ്പോൾ കുട്ടികളുടെ കരച്ചിൽ ഒന്നുകൂടി വർദ്ധിച്ചു.

ഇങ്ങനെ അവരെല്ലാവരുംകൂടി കരഞ്ഞുകൊണ്ടിരുന്നപ്പോൾ സ്വല്പം ദൂരെക്കൂടി നാലു മാപ്പിളമാർ കടന്നുപോകുന്നതു കണ്ടിട്ട രാജ്ഞി തന്റെ പുത്രനെക്കൊണ്ടു് അവരെ വിളിപ്പിച്ചു. അവർ അടുത്തു വന്നപ്പോൾ രാജ്ഞിയെ കാണുകയാൽ താണു തൊഴുതുകൊണ്ടു്, "ഇപ്പോൾ ഇവിടെയിങ്ങനെയെഴുന്നള്ളിയിരിക്കുന്നതെന്താണു്" എന്നു ചോദിച്ചു. രാജ്ഞി സംഗതികളെല്ലാം പറഞ്ഞു് അവരെ ധരിപ്പിച്ചതിന്റെശേഷം "ഏതുവിധവും നിങ്ങൾ കഴിയുന്നതും വേഗത്തിൽ എന്നെയും എന്റെ കുട്ടികളെയും കൈപ്പുഴ കൊണ്ടുചെന്നാക്കണം. അതിനു നിങ്ങൾക്കു് എന്തു വേണമെങ്കിലും തരാം" എന്നു പറഞ്ഞു. അതു കേട്ടു മാപ്പിളമാർ "ഒന്നും കല്പിച്ചുതന്നില്ലെങ്കിലും അവിടെയ്ക്കുവേണ്ടി എന്തും ചെയ്വാൻ അടിയങ്ങൾ തയ്യാറാണു്. വിശേഷിച്ചും ഈ സ്ഥിതിയിൽ അടിയങ്ങളാൽ കഴിയുന്നതു ചെയ്യില്ലെങ്കിൽ പിന്നെ മനുഷ്യരായി ജീവിക്കുന്നതെന്തിനാണു്? അവിടുത്തെച്ചോറാണു് അടിയങ്ങൾ ഇതുവരെ തിന്നിട്ടുള്ളതു്. അതു ചത്താലും മറക്കുകയില്ല. എന്നാൽ കല്പിച്ചു് ഒരുനാഴിക ഒന്നു ക്ഷമിക്കണം. അടിയങ്ങൾ നേരം വെളുത്തപ്പോൾ കൂലിവേലയ്ക്കു വിടകൊണ്ടതാണു്. ഇന്നു കരിക്കാടി ആകരിച്ചിട്ടില്ല. അതിനാൽ ക്ഷണത്തിൽ കുറച്ചു കരിക്കാടിവെള്ളം മോന്തിക്കൊണ്ടു വിടകൊള്ളാം. കല്പിച്ച കാര്യം അടിയങ്ങളേററിരിക്കുന്നു. അതിനു യാതൊരു വ്യത്യാസവും വരുത്തുകയില്ല" എന്നു പറഞ്ഞു പോയി. ഉടനെ അവർ നാലുപേരും ആഹാരവും കഴിച്ചു വന്നു വഞ്ചികളിൽ ഈരണ്ടുപേർ കയറി. വഞ്ചി നീക്കാറായപ്പോൾ ശുദ്ധഹൃദയയായ ആ രാജ്ഞി വ്യസനാക്രാന്തയായി കരഞ്ഞുകൊണ്ടു് "എന്റെ ഈശ്വരാ, ഈ ദിക്കിലുള്ള നായന്മാരെല്ലാം നശിച്ചുപോണേ! മാപ്പിളമാരെല്ലാം സകലശ്രേയസ്സുകളോടുംകൂടി വർദ്ധിച്ചു വരികയും ചെയ്യണേ!" എന്നു പറഞ്ഞിട്ടു് ആപത്തൊന്നും കൂടാതെ തന്റെ പൂർവ്വഗൃഹത്തിൽ ചെന്നെത്തുനായി ഈശ്വരനെ പ്രാർത്ഥിച്ചുകൊണ്ടു വഞ്ചിയിലിരുന്നു. ഉടനെ മാപ്പിളമാർ വഞ്ചി നീക്കിപ്പോവുകയും ചെയ്തു.

യാതൊരാപത്തിനുമിടയാകാതെ പിറേറ ദിവസം അതിരാവിലെ വഞ്ചികൾ രണ്ടും കൈപ്പുഴക്കടവിലടുത്തു. ഉടനെ രാജ്ഞിയും മക്കളും കരയ്ക്കിറങ്ങി, രാജമന്ദിരത്തിലേയ്ക്കു പോയി. തലേദിവസം സമാന്യം പോലെ ഭക്ഷണം കഴിക്കാതെയിരുന്നതിനാൽ അവർക്കു വളരെ ക്ഷീണമുണ്ടായിരുന്നു. അതിനാൽ ഉടനെ അവർ കുറച്ചു ഭക്ഷണം കഴിച്ചു. അപ്പോഴെയ്ക്കും വഞ്ചിക്കാരായ മാപ്പിളമാരും കൈപ്പുഴ ഉണ്ടായിരുന്ന ഭൃത്യന്മാരുംകൂടി സാമാനങ്ങളെല്ലാം ചുമന്നു കോയിക്കലാക്കി. രാജ്ഞി ആ മാപ്പിളമാർക്കു കേമമായി ഭക്ഷണം കൊടുപ്പിക്കുകയും അവർ വിചാരിച്ചിരുന്നതിൽ വളരെ അധികം പണവും സമ്മാനങ്ങളും കൊടുത്തു സന്തോഷിപ്പിച്ചയയ്ക്കുകയും ചെയ്തു.

രാജ്ഞി പുളിംകുന്നിൽനിന്നു പോയിട്ട് അധികം താമസിയാതെതന്നെ തിരുവിതാംകൂർമഹാരാജാവ് അമ്പലപ്പുഴരാജ്യവും അതോടുകൂടി പുളിംകുന്നും പിടിച്ചടക്കി സ്വരാജ്യത്തോടു ചേർത്തു. ആ രാജ്ഞിയുടെ ശാപവും അനുഗ്രഹവും നിമിത്തം കാലക്രമേണ പുളിംകുന്നിലുണ്ടായിരുന്ന നായർകുടുംബങ്ങളെല്ലാം നശിക്കുകയും മാപ്പിളമാരെല്ലാം വർദ്ധിക്കുകയും ചെയ്തു. ഇപ്പോൾ പുളിംകുന്നെന്ന സ്ഥലത്തു നാലോ അഞ്ചോ നായർകുടുംബങ്ങൾമാത്രമേ ഉള്ളു. ആ കുടുംബക്കാരെല്ലാം നിത്യവൃത്തിക്കുപോലും വകയില്ലാത്ത അഗതികളുമാണ്. എന്നുമാത്രമല്ല, അവർക്ക് ഓരോ ആപത്തുകളും അനർത്ഥങ്ങളും ഇപ്പോഴും തുടരെത്തുടരെ ഉണ്ടായിക്കൊണ്ടുമാണിരിക്കുന്നത്. അവിടെയിപ്പോൾ നസ്രാണിമാപ്പിളമാരുടെ വീടുകൾ മുന്നൂറിലധികമുണ്ട്. ആ വീട്ടുകാരിൽ മിക്കവരും വലിയ ധനവാന്മാരുമാണ്. കേവലമഗതികളെന്നു പറയത്തക്കവണ്ണമുള്ളവരായി അവിടെയിപ്പോൾ മാപ്പിളമാരാരുമില്ലെന്നുതന്നെ പറയാം. ധനപുഷ്ടികൊണ്ടും ജനപുഷ്ടികൊണ്ടും പുളിംകുന്നിലുള്ള മാപ്പിളമാർക്കു തുല്യരായി അടുത്ത പ്രദേശങ്ങളിലെങ്ങും ആരുമില്ലെന്നായിരിക്കുന്നു. വാസ്തവം പറയുകയാണെങ്കിൽ അവിടെയുള്ള നായന്മാർക്ക് ഇപ്പോൾ ആ മാപ്പിളമാരുടെ സഹായം കൂടാതെ അവിടെ കഴിച്ചുകൂട്ടാൻ നിവൃത്തിയില്ലെന്നുള്ള നിലയിലായിട്ടുണ്ട്. പുളിംകുന്നിലുള്ള നായന്മാരുടെ അധഃപതനത്തിനും ആപത്തുകൾക്കും കാരണം കൈപ്പുഴരാജ്ഞിയുടെ ശാപമാണെന്ന് അടുത്ത കാലത്തു പാഴൂർകണിയാരുടെ ഒരു പ്രശ്നവിധിയുണ്ടായിട്ടുണ്ട്.

## 15. ഒരന്തർജ്ജനത്തിന്റെ യുക്തി

സ്ത്രീകൾ വിവേകശൂന്യകളും ദുർമ്മാർഗ്ഗചാരിണികളും ഭർത്തൃശുശ്രൂഷാവിമുഖകളുമായിപ്പോകുന്നത് അവരുടെ ഭർത്താക്കന്മാരുടെ കൊള്ളരുതായ്കകൊണ്ടാണെന്നാണല്ലോ മഹാന്മാരുടെ അഭിപ്രായം. "യോഷാദോഷം മൃഷാ യഃ കഥയതി വിദുഷേ ഹന്ത! തസ്മൈ നമോസ്തു" എന്നൊരു മഹദ്വചനമുണ്ടായിട്ടുള്ളതും ഈ അഭിപ്രായത്തിൽനിന്നാണല്ലോ. എന്നാൽ പുരുഷന്മാർ ദുർമ്മാർഗ്ഗചാരികളായി ധൂർത്തടിച്ചു നടക്കുന്നത് അവരുടെ ഭാര്യമാരായ സ്ത്രീകളുടെ കൊള്ളരുതായ്കകൊണ്ടാണെന്നും നിസ്സംശയം പറയാവുന്നതാണ്. വാസ്തവം വിചാരിച്ചാൽ നല്ല തന്റേടമുള്ള ഒരു പുരുഷനു തന്റെ ഭാര്യയെ ഭർത്തൃശുശ്രൂഷാനിരതയും പാതിവ്രത്യനിഷ്ഠയുള്ളവളുമാക്കിയിരുത്താൻ എത്രത്തോളം കഴിയുമോ അതിൽ പതിന്മടങ്ങ്, ഒരു സ്ത്രീ നല്ല വൈദഗ്ദ്ധ്യമുള്ളവളാണെ-

ങ്കിൽ അവളുടെ ഭർത്താവിനെ ഏകപത്നീവ്രതത്തോടുകൂടി സന്മാർഗ്ഗത്തിൽ നടത്താൻ കഴിയുമെന്നുള്ളതിനു സംശയമില്ല. ഇനി സ്ത്രീകൾ ദുർമ്മാർഗ്ഗചാരിണികളും പുരുഷന്മാർ ദുർമ്മാർഗ്ഗചാരികളുമായിത്തീരുന്നതിന്റെ കാരണം വിശേഷിച്ചു പറയണമെന്നില്ലല്ലോ. ഇതിനു രണ്ടിനും ദൃഷ്ടാന്തം നമ്മുടെ നാട്ടുകാരുടെ ഇടയിൽത്തന്നെ ധാരാളമുള്ളതുകൊണ്ടു് ഇതിനു വേറെ തെളിവൊന്നും വേണമെന്നും തോന്നുന്നില്ല. എങ്കിലും ഇതിനു ദൃഷ്ടാന്തമായി കേട്ടിട്ടുള്ള ഒരൈതിഹ്യം ഇവിടെ പറഞ്ഞുകൊള്ളുന്നു.

പണ്ടു് ഇടപ്പള്ളിയിലെ ഒരു വലിയ തമ്പുരാൻ അവിടത്തെ ദേശവഴികളിൽ ഒന്നായ 'കല്ലുപ്പാറ' എന്ന ദിക്കിൽപ്പോയിത്താമസിച്ചിരുന്നു. വിവാഹം ചെയ്തിട്ടുണ്ടായിരുന്നു എങ്കിലും കല്ലുപ്പാറെ ഒരു ബന്ധവമുണ്ടായിരുന്നതിനാൽ അവിടുന്നു് ഇടപ്പള്ളിയിൽപ്പോയിത്താമസിക്കുക പതിവില്ല. വിവാഹസംബന്ധങ്ങളായ ക്രിയകളെല്ലാം കഴിഞ്ഞതിന്റെശേഷം അവിടുന്നു് അന്തർജ്ജനത്തെ തൊട്ടിട്ടില്ലെന്നല്ല, കാണുകപോലും ഉണ്ടായിട്ടുണ്ടോ എന്നു സംശയമാണു്.

ഇങ്ങനെ കുറച്ചു കാലം കഴിഞ്ഞപ്പോൾ അവിടത്തെ ബാന്ധവജനങ്ങൾക്കെല്ലാം വളരെ വ്യസനമായിത്തീർന്നു. "വിവാഹം കഴിഞ്ഞിട്ടു പത്തുപന്ത്രണ്ടു കൊല്ലമായി. ഇതുവരെ സന്തതിയുണ്ടായിട്ടില്ല. രാജ്യാംകൂടിയുള്ള ഒരു വലിയ ബ്രാഹ്മണകുടുംബം സന്തതിയില്ലാതെ നശിച്ചുപോകുന്നതു കഷ്ടമാണല്ലോ. സന്താനാർത്ഥം വല്ല സൽക്കർമ്മങ്ങളും തുടങ്ങണം. അല്ലെങ്കിൽ അവിടത്തെക്കൊണ്ടു് ഒന്നുകൂടി വിവാഹം കഴിപ്പിക്കണം" എന്നിങ്ങനെ വിചാരിച്ചു ബന്ധുക്കളായ ചില നമ്പൂരിമാർ കല്ലുപ്പാറയെത്തി, വലിയ തമ്പുരാനെക്കണ്ടു തങ്ങൾ ചെന്ന കാര്യം അറിയിച്ചു. ആദ്യം അവിടുന്നു് ഇവർ പറഞ്ഞതൊന്നും അത്ര ആദരിച്ചില്ല. എങ്കിലും നമ്പൂരിമാർ വീണ്ടും നിർബ്ബന്ധിക്കുകയാൽ ഒന്നുകൂടി വേളികഴിക്കാമെന്നു് അവിടുന്നു സമ്മതിച്ചു. ആദ്യത്തെ അന്തർജ്ജനം വന്ധ്യയായതിനാലാണു് സന്തതിയുണ്ടാകാത്തതെന്നായിരുന്നു നമ്പൂരിമാരുടെ വിചാരം. അതിനാലാണു് അവർ രണ്ടാംവിവാഹത്തിനു് അത്ര നിർബ്ബന്ധിച്ചതു്. ഒടുക്കം വലിയ തമ്പുരാൻ "നാമിനി രണ്ടാമതും വിവാഹം ചെയ്യണമെങ്കിൽ ആദ്യത്തെ അന്തർജ്ജനത്തിന്റെ സമ്മതം വേണമല്ലോ. അതിനെങ്ങനെയാണു്? എനിക്കു് അവരോടു ചോദിക്കാൻ കഴികയില്ല" എന്നു പറഞ്ഞു. അപ്പോൾ നമ്പൂരിമാർ, "അക്കായിലെ സമ്മതം ഞങ്ങൾ വാങ്ങിക്കൊള്ളാം. അതിനൊന്നും പ്രയാസമില്ല" എന്നു പറഞ്ഞു. "എന്നാൽ നമ്മുടെ കാര്യസ്ഥനെക്കൂടെ അയയ്ക്കാം. അക്കായിൽനിന്നു് അനുവദിക്കുന്നപക്ഷം ആ വിവരം കാര്യസ്ഥനോടു പറഞ്ഞയച്ചാൽ ഉടനെ നാം അങ്ങോട്ടു വരാം" എന്നു വ

ലിയ തമ്പുരാനും പറഞ്ഞു. അങ്ങനെ സമ്മതിച്ചു നമ്പൂരിമാരും കാര്യസ്ഥനുംകൂടി പുറപ്പെട്ടു് ഇടപ്പള്ളിയിലെത്തി. ഒരു ദാസീമുഖാന്തരം വിവരം അകായിലെ ധരിപ്പിക്കുകയും അനുവാദം ചോദിക്കുകയും ചെയ്തു. അപ്പോൾ ആ അന്തർജ്ജനം, "ഇവിടെ സന്തതിയുണ്ടാകേണ്ടതു് അത്യാവശ്യമാണു്. അതു് എനിക്കു വളരെ ആഗ്രഹമുള്ള കാര്യവുമാണു്. അതിനാൽ അവിടുന്നു രണ്ടാമതും വിവാഹം കഴിക്കുന്നതിനു് എനിക്കു പൂർണ്ണസമ്മതമാണു്. എന്നാൽ ഒരു കാര്യംകൂടി എനിക്കാഗ്രഹമുണ്ടു്: ഇനി വേളി കഴിക്കുന്നതെങ്കിലും നല്ലപോലെ ജാതകം നോക്കി വേണം. ഒന്നിങ്ങനെ വന്നു. ഇനി അങ്ങനെ വരരുതല്ലോ. എന്റെ ജാതകംപോലെയുള്ള ജാതകമുള്ളവരെ വിവാഹം ചെയ്തതുകൊണ്ടു പ്രയോജനമില്ല. അവിടുന്നു കല്പ്പൂപ്പാറെത്താമസിച്ചാൽ ഇവിടെ സന്തതിയുണ്ടാകണം. അങ്ങനെയുള്ള ജാതകമുണ്ടെങ്കിൽ അതു നോക്കി വേണം ഇനി വിവാഹം കഴിക്കാൻ" എന്നു പറഞ്ഞു. ഇതു കേട്ടപ്പോഴാണു് സംഗതി എല്ലാവർക്കും മനസ്സിലായതു്. കാര്യസ്ഥൻ ഉടനെ പോയി, കല്പ്പൂപ്പാറെച്ചെന്നു് അകായിൽനിന്നു പറഞ്ഞതുപോലെതന്നെ വലിയ തമ്പുരാന്റെ അടുക്കൽ അറിയിച്ചു. ഇതു കേട്ടപ്പോൾ വലിയ തമ്പുരാന്റെ മനസ്സിൽ ലജ്ജാദയാ അത്ഭുതാമോ മനസ്താപാദമാ എന്തെല്ലാമാണുണ്ടായതെന്നു് അവിടേക്കുതന്നെ അറിയാം. എന്തെങ്കിലും അന്തർജ്ജനത്തിന്റെ ഈ യുക്തി കേട്ടിട്ടു മാത്രപോലും താമസിയാതെ വലിയ തമ്പുരാൻ ബോട്ടു കയറി ഇടപ്പള്ളിയിലെത്തിത്താമസമായി. ആ അന്തർജ്ജനത്തിന്റെ ബുദ്ധിഗുണവും ഭർത്തൃശുശ്രൂഷാസാമർത്ഥ്യവും മററുംകൊണ്ടു മനസ്സു ലയിച്ചുപോവുകയാൽ പിന്നെ രണ്ടാംവിവാഹത്തിന്റെ പ്രസംഗംപോലും ഉണ്ടായില്ല. കല്പ്പൂപ്പാററു പോകണമെന്നുള്ള ആഗ്രഹവും നിലച്ചു. മുററു ഗൃഹസ്ഥാശ്രമം അനുഷ്ഠിച്ചുകൊണ്ടു് ഇടപ്പള്ളിയിൽത്തന്നെ താമസവുമായി. അങ്ങനെ ഒരു കൊല്ലം കഴിയുന്നതിനു മുമ്പു് അവിടേക്കു് ഒരു പുത്രസന്താനം ഉണ്ടാവുകയും ചെയ്തു. പിന്നെ അവിടുന്നു് ആജീവനാന്തം ആ നിലയിൽത്തന്നെ താമസിച്ചിരുന്നുവെന്നും, ആ അന്തർജ്ജനത്തിൽനിന്നുതന്നെ അനേകം സന്താനങ്ങൾ അവിടേക്കുണ്ടായി എന്നും കേട്ടിരിക്കുന്നു. ആ അന്തർജ്ജനത്തെപ്പോലെ യുക്തിയുക്തമായി സംഭാഷണംചെയ്യും ഭക്തിപൂർവം ഭർത്തൃശുശ്രൂഷചെയ്യും പാതിവ്രത്യനിഷ്ഠയോടുകൂടിയിരുന്നു്, നമ്മുടെ കേരളീയസ്ത്രീകളെല്ലാവരും തങ്ങളുടെ ഭർത്താക്കന്മാരെ ദുർമ്മാർഗ്ഗത്തിൽ വിടാതെ തങ്ങളിൽ ആസക്തചിത്തന്മാരാക്കിത്തീർത്തു ഭർത്തൃസുഖത്തോടും സൽസന്താനലാഭത്തോടുംകൂടി സുഖമാകുംവണ്ണം വസിക്കട്ടെ

# 16. പാഴൂർപെരുംതൃക്കോവിൽ

ഒരിക്കൽ ഒരു നമ്പൂരി വിവാഹം കഴിക്കണമെന്നു നിശ്ചയിച്ചു ജാതകം നോക്കിക്കാനായി ചില സ്ത്രീജാതകങ്ങളും തന്റെ ജാതകവും കൊണ്ടു പാഴൂർകണിയാരുടെ അടുക്കൽച്ചെന്നു. കണിയാർ ജാതകങ്ങളെല്ലാം വാങ്ങി ആകപ്പാടെ ഒന്നു നോക്കീട്ട്, "തമ്പുരാനിപ്പോൾ വിവാഹത്തിനായി ഉത്സാഹിക്കണമെന്നില്ല; അവിടെയ്ക്കിപ്പോൾ വലിയ ഗ്രഹപ്പിഴക്കാലമാണ്. ഒരു കൊല്ലത്തിനകം അവിടുന്നു തീപ്പെട്ടുപോകുമെന്നാണ് ജാതകംകൊണ്ടു കാണുന്നത്. അതിനാൽ ജാതകം നോക്കണമെങ്കിൽ ഒരു കൊല്ലം കഴിഞ്ഞിട്ടു മതി. ഈ ഗ്രഹപ്പിഴ നീങ്ങിക്കിട്ടണമെങ്കിൽ അതിനു തക്കവണ്ണമുള്ള പുണ്യകർമ്മമെന്തെങ്കിലും ചെയ്യണം. അതത്ര എളുപ്പമല്ലല്ലോ" എന്നു പറഞ്ഞു. ഇതു കേട്ടപ്പോൾ നമ്പൂരിക്കു സാമാന്യത്തിലധികം വ്യസനമുണ്ടായിയെന്നുള്ളതു പറയണമെന്നില്ലല്ലോ. അദ്ദേഹം ഇതിനു മറുപടിയായി ഒന്നും മിണ്ടാതെ അവിടെനിന്നിറങ്ങിപ്പോയി. അപ്പോഴയ്ക്കും നേരം സന്ധ്യയായിത്തുടങ്ങിയതിനാൽ പുഴയിലിറങ്ങിക്കുളിച്ച് ഒരു നമ്പൂരിയുടെ ഇല്ലത്തുപോയി അത്താഴവും കഴിച്ച് അവിടെക്കിടന്നു.

തന്റെ മരണത്തെക്കുറിച്ചുള്ള വിചാരംനിമിത്തം നമ്പൂരിക്കു രാത്രിയിൽക്കിടന്നിട്ട് ഉറക്കംവന്നില്ല. അദ്ദേഹം അവിടെക്കിടന്നുകൊണ്ട് ഈ ഗ്രഹപ്പിഴ നീങ്ങാനെന്താണ് ചെയ്യേണ്ടതെന്നു വിചാരിച്ചുതുടങ്ങി. അദ്ദേഹം വിചാരിച്ചു വിചാരിച്ച് ഒടുക്കം, ഒരു ക്ഷേത്രം പണിയിച്ചു ശിവപ്രതിഷ്ഠ കഴിപ്പിച്ച് അവിടെ നിത്യനിദാനം, മാസവിശേഷം, ആട്ടവിശേഷം മുതലായവയ്ക്കു വേണ്ടുന്ന മുതൽ കൊടുത്തേക്കാമെന്നു നിശ്ചയിക്കുകയും അതിനുള്ള മുതൽ തന്റെ മനസ്സങ്കല്പംകൊണ്ടു നീക്കിവെയ്ക്കുകയും ചെയ്തു.

പിറേറദിവസം രാവിലെ അദ്ദേഹം വീണ്ടും കണിയാരുടെ അടുക്കൽച്ചെന്നു തന്റെ ആയുസ്സിനെക്കുറിച്ച് ഒന്നുകൂടി ചിന്തിച്ചു പറയണമെന്നു പറഞ്ഞു. കണിയാർ വീണ്ടും നോക്കിയപ്പോൾ അദ്ദേഹത്തിനു ദീർഘായുര്യോഗം കാണുകയാൽ, "തമ്പുരാനെന്തോ വലുതായ ഒരു പുണ്യകർമ്മം ചെയ്തിരിക്കുന്നതായിക്കാണുന്നുണ്ട്. ഇനി ഭയപ്പെടാനൊന്നുമില്ല. അവിടേയ്ക്കു ദീർഘായുര്യോഗം സിദ്ധിച്ചിരിക്കുന്നു. ഇനി ഉടനെ വിവാഹം നടത്താം" എന്നു പറയുകയും ജാതകം നോക്കിക്കൊടുക്കുകയും ചെയ്തു. എങ്കിലും താൻ നിശ്ചയിച്ച പുണ്യകർമ്മം സാധിച്ചതിനുശേഷമല്ലാതെ വിവാഹം കഴിക്കുന്നില്ലെന്നു നമ്പൂരി തീർച്ചയാക്കി.

അക്കാലത്തു പാഴൂർതന്നെ തച്ചുശാസ്ത്രനിപുണനും യോഗ്യനുമായ ഒരു തച്ചൻ (ആശാരി) ഉണ്ടായിരുന്നു. നമ്പൂരി അവന്റെ അടുക്കൽ ചെന്നു വൈക്കത്തു പെരുംതൃക്കോവിൽക്ഷേത്രംപോലെ ഒരു ക്ഷേത്രം പണി കഴിപ്പിക്കേണ്ടിയിരിക്കുന്നുവെന്നും അതിലേയ്ക്കു് ഒരു കണക്കുണ്ടാക്കുകയും സ്ഥാനം നിശ്ചയിക്കുകയും പണി നടത്തിച്ചുതരികയും ചെയ്യണമെന്നും പറഞ്ഞു. തച്ചൻ അപ്രകാരം ചെയ്യാമെന്നു സമ്മതിക്കുകയും വൈക്കത്തു പെരുംതൃക്കോവിൽക്ഷേത്രത്തിന്റെ ആകൃതിയൊപ്പിച്ചു കണക്കുണ്ടാക്കുകയും ക്ഷേത്രം പണിയുന്നതിനു പൂർവ്വവാഹിനിയായ (കിഴക്കോട്ടൊഴുകുന്ന) പാഴൂർപ്പുഴയുടെ വക്കത്തു് ഒരു സ്ഥാനം കാണുകയും അവിടെ ആ കണക്കൊപ്പിച്ചു് ഒരമ്പലം പണിതുതീർക്കുകയും ചെയ്തു. നമ്പൂരി അവിടെ ശിവപ്രതിഷ്ഠ, കലശം മുതലായവ നടത്തുകയും ഒരു മഹാക്ഷേത്രത്തിൽ വേണ്ടുന്ന അഞ്ചു പൂജ, മൂന്നു ശീവേലി, നവകം, പഞ്ചഗവ്യം മുതലായവ പ്രതിദിനം നടക്കുന്നതിനും മാസവിശേഷം, ആട്ടവിശേഷം മുതലായവയ്ക്കും വേണ്ടുന്ന വസ്തുവകകൾ ആ ദേവന്റെ വകയ്ക്കായി കൊടുക്കുകയും ചെയ്തു. ഇപ്രകാരമാണു് പാഴൂർപെരുംതൃക്കോവിൽക്ഷേത്രമുണ്ടായതു്. ആ ക്ഷേത്രം വൈക്കത്തു പെരുംതൃക്കോവിൽക്ഷേത്രത്തിന്റെ ആകൃതിയിൽത്തന്നെയാണു് ഇപ്പോഴും കാണപ്പെടുന്നതു്. ഇനി ഈ ക്ഷേത്രം സംബന്ധിച്ചു ചില വിശേഷങ്ങൾ പറയാനുണ്ടു്. അവ താഴെ കുറിക്കുന്നു:

പാഴൂർപെരുംതൃക്കോവിൽക്ഷേത്രം പണി നടത്തിയ തച്ചുപ്പണിക്കൻ നല്ല കണക്കനായിരുന്നുവെന്നു മുൻപു പറഞ്ഞിട്ടുണ്ടല്ലോ. അതിനാലവനെ ക്ഷേത്രങ്ങൾക്കു കണക്കു നിശ്ചയിക്കുന്നതിനും സ്ഥാനം കാണുന്നതിനും മറ്റുമായി പല സ്ഥലങ്ങളിൽനിന്നും ആളുകൾ വന്നു കൊണ്ടുപോവുക പതിവായിരുന്നു. ക്ഷേത്രം പണി തുടങ്ങിയാൽ അതു മുഴുവനായി കലശം കഴിയുന്നതുവരെ പ്രധാനതച്ചൻ പൂണൂൽ ധരിച്ചിരിക്കണമെന്നും ക്ഷൗരം ചെയ്യിക്കാൻ പാടില്ലെന്നും ഒരേർപ്പാടുണ്ടല്ലോ. അതിനാൽ ഈ തച്ചുപ്പണിക്കൻ എന്നും പൂണൂൽ ധരിച്ചുകൊണ്ടും ക്ഷൗരം ചെയ്യിക്കാതെയുമാണു് ഇരുന്നിരുന്നതു്. ക്ഷേത്രംപണിക്കു പ്രാധാന്യം വഹിച്ചുകൊണ്ടിരിക്കാനല്ലാതെ അവനു സമയം കിട്ടിയിരുന്നില്ല. അവന്റെ ചുമതലയിൽ ഒരു സ്ഥലത്തു് ഒരമ്പലം പണി തുടങ്ങിയാൽ അതു മുഴുവനാകുന്നതിനു മുൻപു വേറെ നാലു ദിക്കിൽ തുടങ്ങും. അതിനാലവൻ എന്നും താടിയും തലയും വളർത്തിക്കൊണ്ടും പൂണൂൽ ധരിച്ചുകൊണ്ടുമിരുന്നു. അവന്റെ ദേഹം വെളുത്തു ചുവന്നു തടിച്ചുരുണ്ടും സ്വല്പം കുടവയറോടുകൂടിയതുമായിരുന്നു. കാഴ്ചയിൽ അവൻ നല്ല ശ്രീമാനും തേജസ്വിയും ആകപ്പാടെ യോഗ്യനുമായിരുന്നു. ഇതെല്ലാംകൊണ്ടും ഇവനെക്കണ്ടിട്ടു പരിചയമില്ലാത്തവർ ഒരാഢ്യൻ നമ്പൂരിയാണെന്നു തെറ്റിദ്ധരിക്കുക സാധാരണവുമായിരുന്നു.

ഈ തച്ചപ്പണിക്കനെ ഒരിക്കൽ ഒരമ്പലത്തിന്റെ സ്ഥാനം നോക്കി നിശ്ചയിക്കാനായി കായംകുളത്തുരാജാവിന്റെ കല്പനപ്രകാരം ആളുകൾ വന്നു് ഒരു തോണിയിൽ കയററിക്കൊണ്ടുപോയി. ആ തോണി വെമ്പനാട്ടുകായലിലായപ്പോൾ, തെക്കുനിന്നു വടക്കോട്ടു് ഒരു ബോട്ടു വരുന്നതു കണ്ടു. ആ ബോട്ടിൽ പൂരാടംപിറന്ന ശക്തനായ ചെമ്പകശ്ശേരി(അമ്പലപ്പുഴ)രാജാവായിരുന്നു. ബോട്ടും തോണിയും തമ്മിൽ കൂട്ടടുത്തപ്പോൾത്തന്നെ രാജാവു തച്ചപ്പണിക്കനെക്കാണുകയും വിശിഷ്ടനായ ഒരു ബ്രാഹ്മണശ്രേഷ്ഠനാണെന്നു തീർച്ചപ്പെടുത്തി ബോട്ടിനകത്തു് എണീററുനില്ക്കുകയും ചെയ്തു. രാജാവിനെക്കണ്ടു തോണിയിൽ തച്ചനും എണീററുനിന്നു. ബോട്ടും തോണിയുമായി നല്ലപോലെ അടുത്തപ്പോൾ രാജാവു തച്ചനോടു് "ആരാണു്" എന്നു ചോദിച്ചു. എന്നാൽ രാജാവിനു വിക്കുനിമിത്തം വാക്കുകൾ നേരേ പുറപ്പെടാതെയിരുന്നതിനാൽ വിക്കിവിക്കി "ആ ആ ആരാണു്" എന്നാണു് ചോദിച്ചതു്. തച്ചപ്പണിക്കനും വിക്കിയിരുന്നതിനാൽ "അ അ അടിയൻ ത ത ത തച്ചനാണു്" എന്നു പറഞ്ഞു. ഇതുകേട്ടപ്പോൾ, ഇവൻ തന്നോക്കാൾ ആഭിജാത്യമുള്ള ആഢ്യന്മാരിലാരെങ്കിലുമായിരിക്കുമെന്നു വിചാരിച്ചു ബ്രാഹ്മണനായ താൻ സബഹുമാനം എണീററുനിന്നുപോയതുകൊണ്ടുള്ള കുണ്ഠിതവും തച്ചൻ വിക്കിവിക്കിപ്പറഞ്ഞതു തന്നെ പരിഹസിച്ചാണെന്നു വിചാരിച്ചുണ്ടായ കോപവും രാജാവിനു സഹിക്കവയ്യാതെയായി. ഉടനെ അദ്ദേഹം ഒരു വാളുമായി ആ തോണിയിൽച്ചാടിക്കയറുകയും തച്ചന്റെ കഴുത്തു വെട്ടിമുറിച്ചു കായലിലിട്ടുകയും ചെയ്തിട്ടു പോകേണ്ടിയിരുന്ന ദിക്കിലേക്കു പോവുകയും ചെയ്തു.

ആ ദിവസം പാഴൂർപെരുംതൃക്കോവിലിൽ ഉച്ചശ്ശീവേലിക്കെഴുന്നള്ളിച്ചു് ആദ്യത്തെ പ്രദക്ഷിണം കിഴക്കേ നടയിലായപ്പോൾ, "മതി, അകത്തെഴുന്നള്ളിച്ചു നട പൂട്ടട്ടെ. എന്റെ തച്ചൻ മരിച്ചിരിക്കുന്നു; എനിക്കു് അതുകൊണ്ടുള്ള വ്യസനം സഹിക്കവയ്യാതെയുമായിരിക്കുന്നു" എന്നൊരശരീരിവാക്കു കേൾക്കപ്പെട്ടു. ഇതു പാഴൂർപെരുംതൃക്കോവിൽഭഗവാന്റെ അരുളപ്പാടാണെന്നു വിശ്വസിച്ചു് ഉടനെ അകത്തെഴുന്നള്ളിക്കുകയും നട പൂട്ടുകയും ചെയ്തു. ഇപ്പോഴും അവിടെ ഉച്ചശ്ശീവേലിക്കു് ഒരു പ്രദക്ഷിണമേ പതിവുള്ളു.

പാഴൂർപെരുംതൃക്കോവിൽക്ഷേത്രത്തിൽ പതിവായി നിവേദ്യം വകയ്ക്കും മററുമുള്ള അരിയളന്നു കൊടുക്കുക മുതലായ പ്രവൃത്തികൾ നടത്തുന്നതിനു് ഒരു മൂത്തതുണ്ടായിരുന്നു. അദ്ദേഹത്തിനു് ആ ക്ഷേത്രത്തിൽനിന്നു പല അനുഭവങ്ങളും ആദായങ്ങളും നിശ്ചയിച്ചിട്ടുണ്ടായിരുന്നു. അദ്ദേഹം വലിയ ചതുരംഗപ്പോരുകാരനായിരുന്നു. ചതുരംഗം വെച്ചു് അദ്ദേഹം പലരെ തോല്പിക്കുകയും ആരോടും തോല്ക്കാതെയിരിക്കുകയും ചെയ്തിരുന്നതിനാൽ ചതുരംഗത്തിൽ തന്നെ തോല്പിക്കുന്നതിനു ത്രിലോകത്തിലാരുമില്ലെന്നു് ഒരഹമ്മതി അദ്ദേഹത്തിനു കലശലായിത്തീർന്നു.

അങ്ങനെയിരിക്കുന്ന കാലത്തു് ആ ദേശക്കാരനും "കുറു" എന്നു് ഇല്ലപ്പേരുമായ ഒരു നമ്പൂരിയും ഈ മൂത്തതുംകൂടി ഒരു ദിവസം ചതുരംഗം വെയ്ക്കുകയും നമ്പൂരി മൂത്തതിനെ തോല്പിക്കുകയും ചെയ്തു. അപ്പോൾ മൂത്തതു്, "ഒരു വരകൂടി വെയ്ക്കുകയാണെങ്കിൽ ഞാനങ്ങേത്തോല്പിക്കും" എന്നു പറഞ്ഞു. "തോല്പിച്ചില്ല, മൂത്തതിനെ ഞാൻ തോല്പിക്കുകയാണു് ചെയ്തതെങ്കിലോ" എന്നു നമ്പൂരി ചോദിച്ചു. "അങ്ങനെ വരികയാണെങ്കിൽ എനിക്കു് ഈ ക്ഷേത്രത്തിലുള്ള അവകാശങ്ങൾ മുഴുവനും ഞാനങ്ങേയ്ക്കു് ഒഴിഞ്ഞുതന്നേയ്ക്കാം" എന്നു മൂത്തതു പറഞ്ഞു. അപ്രകാരം മൂത്തതിനെക്കൊണ്ടു സത്യംചെയ്യിച്ചതിന്റെ ശേഷം നമ്പൂരി മൂത്തതിനോടുകൂടി വീണ്ടും ചതുരംഗം വെയ്ക്കുകയും മൂത്തതിനെ തോല്പിക്കുകയും ചെയ്തു. മൂത്തതു സത്യപ്രകാരം ക്ഷേത്രത്തിലെ സകലയവകാശങ്ങളും നമ്പൂരിക്കു് ഒഴിഞ്ഞുകൊടുത്തിട്ടു കുടുംബസഹിതം ആ ദേശത്തുനിന്നു പൊയ്ക്കളഞ്ഞു. അതിനാൽ ഇപ്പോഴും പാഴൂർ പെരുംതൃക്കോവിൽക്ഷേത്രത്തിൽ മൂത്തതല്ല, മൂത്തതു നടത്തിവന്നിരുന്ന പ്രവൃത്തികളെല്ലാം ഇപ്പോൾ അവിടെ കുറുനമ്പൂതിരിയുടെ ആൾക്കാരായ ചിലരാണു് നടത്തിവരുന്നതു്. മൂത്തതിനുണ്ടായിരുന്ന അനുഭവങ്ങളെല്ലാം ദേവസ്വത്തിൽനിന്നു കുറുനമ്പൂരിക്കു കൊടുത്തുവരുന്നുണ്ടു്.

പാഴൂർപെരുംതൃക്കോവിൽക്ഷേത്രത്തിന്റെ തിരുമുററത്തു വളരെ പഴക്കമുള്ളതായ ഒരു വരിക്കപ്ലാവു് ഇപ്പോഴും നില്ക്കുന്നുണ്ടു്. അതുണ്ടായതെന്നാണെന്നു് ഓർമ്മയുള്ളവരായി ഇപ്പോൾ ആ ദിക്കിലെങ്ങുമാരുമില്ല. വലിയ വയോവൃദ്ധന്മാരോടു ചോദിച്ചാലും അവർക്കോർമ്മയുള്ള കാലംമുതൽ അതങ്ങനെ അവിടെ നില്ക്കുന്നുണ്ടെന്നു പറയും. അതിനെ 'കീഴ്ലോകത്തു വരിക്ക' എന്നാണു് എല്ലാവരും പറഞ്ഞുവരുന്നതു്. ആ പ്ലാവിന്റെ ആഗമത്തെക്കുറിച്ചുള്ള ഐതിഹ്യം ഏററവും രസകരമാണു്.

ഒരിക്കൽ പാഴൂർപെരുംതൃക്കോവിലെ കലശക്കുടങ്ങൾ മുക്കാനായി ക്ഷേത്രത്തിൽ പ്രവൃത്തിക്കാരിൽ ഒരാൾ പുഴയിൽ കൊണ്ടുപോയി. ആ കൂട്ടത്തിൽ ഒരു സ്വർണ്ണക്കുടംകൂടിയുണ്ടായിരുന്നു. അതു ക്ഷേത്രത്തിൽ പതിവായിട്ടുള്ള നവകത്തിനു ബ്രഹ്മകുടമായി ഉപയോഗിക്കുന്നതായിരുന്നു. ആ കുടം മുക്കിയപ്പോൾ കയ്യിൽനിന്നു തെററി വെള്ളത്തിൽപ്പോവുകയും പുഴയിൽ താണുപോവുകയും ചെയ്തു. ഉടനെ ആ കഴകക്കാരൻ "അയ്യോ! പൊൻകുടം പോയല്ലോ" എന്നു പറഞ്ഞു് ആററിൽ ചാടി മുങ്ങി. കുടം താണുതാണു പോകുന്നതു് അയാൾക്കു കാണാമായിരുന്നു എങ്കിലും പിടിക്കാൻ കിട്ടിയില്ല. അതിനാൽ അയാളും കുടത്തിന്റെ പിന്നാലെ പോയി. അങ്ങനെ വളരെ താഴെച്ചെന്നപ്പോൾ വെള്ളമവസാനിക്കുകയും അവിടമൊരു കരപ്രദേശമായിക്കാണപ്പെടു

കയും ചെയ്തു. അവിടെ കുറെ ആളുകൾകൂടി ചക്കപ്പഴം തിന്നുകൊണ്ടിരിക്കുന്നുണ്ടായിരുന്നു. അവർ ഈ മനുഷ്യനെക്കണ്ടപ്പോൾ ഒരു തുണ്ടം ചക്കപ്പഴം ഇയ്യാൾക്കും തിന്നാനായിക്കൊടുക്കുകയും അതിലുള്ള കുരുവെല്ലാം തിരിയെ ഏല്പിക്കണമെന്നു പറയുകയും ചെയ്തു. അയാൾ ആ ചക്കപ്പഴം തിന്നുനോക്കിയപ്പോൾ അതിന്റെ മാധുര്യം അസാധാരണമായി അയാൾക്കു തോന്നി. അത്ര വിശേഷപ്പെട്ട ചക്കപ്പഴം അയാൾ അതിന്നുമുമ്പ് ഒരിക്കലും തിന്നിട്ടില്ലായിരുന്നു. "എന്തായാലും ഇതിന്റെ ഒരു കുരു തട്ടിയെടുത്തു നമ്മുടെ ദിക്കിൽ കൊണ്ടുപോകണം" എന്ന് അയാൾ നിശ്ചയിക്കുകയും അവിടെയുള്ളവരറിയാതെ ഒരു കുരു മുണ്ടിനടിയിൽ ഒളിച്ചുവെയ്ക്കുകയും ചെയ്തു. പിന്നെ ആ മനുഷ്യൻ പൊൻകുടവുമെടുത്ത് അവിടെയുണ്ടായിരുന്നവരോടു യാത്രയും പറഞ്ഞു തിരിച്ചുപോരികയും പാഴൂർപെരുംതൃക്കോവിൽക്ഷേത്രത്തിന്റെ കടവിൽത്തന്നെ വന്നുകയറുകയും ചെയ്തു. അയാൾ മോഷ്ടിച്ചുകൊണ്ടുപോന്ന ചക്കക്കുരു കുഴിച്ചിട്ടു മുളപ്പിച്ചുണ്ടാക്കിയ പ്ലാവിനെയാണ് ഇപ്പോൾ 'കീഴ്‌ലോകത്തു വരിക്ക' എന്നു പറഞ്ഞുവരുന്നത്. ഇങ്ങനെ അനേകം വിശേഷങ്ങളോടുകൂടിയതാണ് പാഴൂർപെരുംതൃക്കോവിൽ എന്നു പറഞ്ഞുകൊണ്ട് ഈ ഉപന്യാസത്തെ അവസാനിപ്പിച്ചുകൊള്ളുന്നു.

---

## 17. പാക്കനാരുടെ ഭാര്യയുടെ പാതിവ്രത്യം

വരരുചി എന്നു പ്രസിദ്ധനായ ബ്രാഹ്മണശ്രേഷ്ഠന് ഒരു പറയി (പറച്ചി) അല്ലെങ്കിൽ പറക്കള്ളിയിൽനിന്നു പന്ത്രണ്ടു മക്കൾ ജനിച്ചു എന്നും ആ മക്കൾ,

"മേഴത്തോളഗ്നിഹോത്രി രജകനുളിയന്നൂർ-
 ത്തച്ചനും പിന്നെ വള്ളോൻ
വായില്ലാക്കുന്നിലപ്പൻ വടുതല മരുവും
 നായർ കാരയ്ക്കൽ മാതാ
ചെമ്മേ കേളുപ്പുകൂറ്റൻ പെരിയ തിരുവര-
 ങ്കത്തെഴും പാണനാരും
നേരേ നാരായണഭ്രാന്തനുമുടനകവൂർ-
 ചാത്തനും പാക്കനാരും."

എന്നിവരാണെന്നും അവരെക്കുറിച്ചുള്ള പല ഐതിഹ്യങ്ങളും മറ്റും പ്രസിദ്ധങ്ങളാണല്ലോ. ഈ പന്ത്രണ്ടു പേരിൽ വായില്ലാക്കുന്നിലപ്പ

ന്നെ കഴിച്ചു പതിനൊന്നു പേരും അവരുടെ അച്ഛന്റെ ശ്രാദ്ധം അഗ്നിഹോത്രികളുടെ ഇല്ലത്തുകൂടി ഒരുമിച്ചാണ് നടത്തുക പതിവെന്നുള്ളതും പ്രസിദ്ധമാണ്. അങ്ങനെ ഒരിക്കൽ എല്ലാവരും അവിടെക്കൂടി ശ്രാദ്ധം കഴിഞ്ഞതിന്റെശേഷം പതിനൊന്നുപേരും ഒരു സ്ഥലത്തു ഭക്ഷണത്തിനായിട്ടിരുന്നു. അപ്പോൾ അഗ്നിഹോത്രികളുടെ അന്തർജ്ജനം ഇവൎക്കു വിളമ്പിക്കൊടുക്കാൻ വരാൻ സ്വല്പം മടിച്ചു. പിന്നെ അഗ്നിഹോത്രികൾ വിളിക്കുകയും വളരെ നിർബ്ബന്ധിക്കുകയും ചെയ്തപ്പോൾ അന്തർജ്ജനം ഒരു കുടയുമെടുത്തുകൊണ്ട് ആ സ്ഥലത്തേക്കു വന്നു. അതു കണ്ടു പാക്കനാർ "ഇതെന്തിനാണെ"ന്നു ചോദിച്ചു. അപ്പോൾ അഗ്നിഹോത്രികൾ "ഇതു പതിവ്രതമാരുടെ ധർമ്മമാണെ"ന്നും "പതിവ്രതമാർക്കു പരപുരുഷന്മാരെ കാണ്മാൻ പാടില്ലെ"ന്നും മറ്റും പറഞ്ഞു. ഉടനെ പാക്കനാർ, "ഇതൊന്നും പതിവ്രതാധർമ്മമല്ല. ബ്രാഹ്മണസ്ത്രീകൾക്കു പതിവ്രതാധർമ്മം എന്നാൽ എന്താണെന്നുതന്നെ അറിഞ്ഞുകൂടാ. പതിവ്രതാധർമ്മവും പാതിവ്രത്യവുമിരിക്കുന്നതു കുടയിലും പുതപ്പിലുമൊന്നുമല്ല. ഇപ്പോൾ പതിവ്രതാധർമ്മത്തെ ശരിയായി അനുഷ്ഠിക്കുന്ന ഒരു സ്ത്രീ എന്റെ കെട്ടിയവളെപ്പോലെ ലോകത്തിലില്ല" എന്നു പറഞ്ഞു. അതു കേട്ട് അഗ്നിഹോത്രികൾ "ചണ്ഡാലികൾക്കു പാതിവ്രത്യമോ പതിവ്രതാധർമ്മജ്ഞാനമോ വല്ലതുമുണ്ടോ? പാക്കനാർ പറഞ്ഞതു ശുദ്ധമേ അസംബന്ധമാണ്" എന്നു പറഞ്ഞു. പിന്നെ അവർ രണ്ടുപേരുംകൂടി പതിവ്രതാധർമ്മത്തെപ്പറ്റി വളരെ വാദപ്രതിവാദങ്ങൾ നടത്തിയതിന്റെശേഷം അഗ്നിഹോത്രികളുടെ അന്തർജ്ജനത്തിനോ പാക്കനാരുടെ കെട്ടിയവൾക്കോ പതിവ്രതാധർമ്മജ്ഞാനമുള്ളതെന്നു ബോധപ്പെടുത്തിക്കൊടുക്കാമെന്നു പറഞ്ഞു പാക്കനാർ അഗ്നിഹോത്രികളെ വിളിച്ചുകൊണ്ടു സ്വഗൃഹത്തിലേക്കു പോയി. അവിടെ എത്തിയ ഉടനെ പാക്കനാർ ഭാര്യയെ വിളിച്ച്, "ഇവിടെ എത്ര നെല്ലിരിക്കുന്നുണ്ട്?" എന്നു ചോദിച്ചു. ഭാര്യ "അഞ്ചിടങ്ങഴിയുണ്ട്" എന്നു പറഞ്ഞു. ഉടനെ പാക്കനാർ അതിൽ പകുതി നെല്ലെടുത്തു കുത്തി അരിയാക്കി വെച്ചുകൊണ്ടു വരുവാൻ പറഞ്ഞു. ഭാര്യ തൽക്ഷണം പോയി നെല്ലു കുത്തി അരിയാക്കി വെച്ചു ചോറുംകൊണ്ടു വന്നു. അപ്പോൾ പാക്കനാർ, "ആ ചോറു കുപ്പയിലിട്ടേക്കു" എന്നു പറഞ്ഞു. അവൾ ഒട്ടും മടിക്കാതെ അങ്ങനെതന്നെ ചെയ്തു. ഉടനെ പാക്കനാർ ശേഷമിരിക്കുന്ന നെല്ലും കുത്തി അരിയാക്കി വെച്ചുകൊണ്ടു വരുവാൻ പറഞ്ഞു. പാക്കനാർ പിന്നെയും മേൽപ്രകാരം ആ ചോറും കുപ്പയിലിട്ടേക്കാൻ പറഞ്ഞു. അപ്പോഴും ഒട്ടും വൈമനസ്യംകൂടാതെ അവൾ ആ ചോറും കുപ്പയിലിട്ടു. പാക്കനാർക്കു വളരെ ദാരിദ്ര്യമായിരുന്നു. അയാളും ഭാര്യ അന്നു ഭക്ഷണം കഴിച്ചിരുന്നില്ല. ആ അഞ്ചിടങ്ങഴി നെല്ലല്ലാതെ അവിടെ

നെല്ലും അരിയുമൊന്നും ഇരിക്കുന്നുണ്ടായിരുന്നില്ല. ആ നെല്ലിൽനിന്നു കുറെ എടുത്തു കുത്തിവെച്ചുണ്ണാമെന്നു വിചാരിച്ച് അവർ അതിനായി ആരംഭിച്ച സമയത്താണ് അഗ്നിഹോത്രികളും പാക്കനാരുംകൂടി അവിടെ എത്തിയതു്. ഇങ്ങനെയൊക്കെയായിരുന്നിട്ടും പാക്കനാരുടെ ഭാര്യ തന്റെ ഭർത്താവു പറഞ്ഞതുപോലെ ലേശംപോലും മടിക്കാതെ ചെയ്തു.

ഇത്രയും കഴിഞ്ഞതിന്റെശേഷം അഗ്നിഹോത്രികളും പാക്കനാരുംകൂടി അവിടെനിന്നു പുറപ്പെട്ടു തിരിയെ അഗ്നിഹോത്രികളുടെ ഇല്ലത്തെത്തി; ഉടനെ പാക്കനാർ, "ഞാൻ ചെയ്യിച്ചതുപോലെ ഇവിടത്തെ അന്തർജ്ജനത്തെക്കൊണ്ടും ചെയ്യിക്കുക. ഞാൻ കാണട്ടെ" എന്നു് അഗ്നിഹോത്രികളോട് പറഞ്ഞു. ഉടനെ അഗ്നിഹോത്രികൾ അന്തർജ്ജനത്തെ വിളിച്ചു രണ്ടരയിടങ്ങഴി നെല്ലെടുത്തു കുത്തി അരിയാക്കി വെച്ചു കൊണ്ടുവരുവാൻ പറഞ്ഞു. അതു കേട്ട് അന്തർജ്ജനം, "ഇവിടെ അരി ഇരിക്കുന്നുണ്ടല്ലോ. പിന്നെ ഇപ്പോൾ നെല്ലുകുത്തുന്നതെന്തിനാണ്?" എന്നു ചോദിച്ചു. പിന്നെ അഗ്നിഹോത്രികൾ വളരെ നിർബ്ബന്ധിച്ചിട്ട് അന്തർജ്ജനം മനസ്സുകേടോടുകൂടി മുഖം വീർപ്പിച്ചു പിറുപിറുത്തുകൊണ്ടു പോയി നെല്ലു കുത്തി അരിയാക്കി വെച്ചു കൊണ്ടുവന്നു. അപ്പോൾ അഗ്നിഹോത്രികൾ ആ ചോറു കുപ്പയിലേക്കു് ഇട്ടേക്കാൻ പറഞ്ഞു. അതു കേട്ട് അന്തർജ്ജനം, "എന്താ ഹേ, അവിടേക്കു ഭ്രാന്തുണ്ടോ? ചോറു വെറുതെ കളയുന്നതുതന്നെ കഷ്ടം. വിശേഷിച്ചും ഞാൻ, വളരെ പ്രയാസപ്പെട്ടു നെല്ലു കുത്തി അരിയാക്കി വെച്ചുണ്ടാക്കിക്കൊണ്ടു വന്ന ചോറു കുപ്പയിൽ കളയുകയോ? ഇതു വലിയ സങ്കടംതന്നെയാണ്" എന്നും മററും ഓരോ തർക്കങ്ങൾ പറഞ്ഞുകൊണ്ടു നിന്നു. ഒടുക്കം അഗ്നിഹോത്രികളുടെ നിർബ്ബന്ധംനിമിത്തം അന്തർജ്ജനം ആ ചോറു കുപ്പയിലേക്കിട്ടു. ഉടനെ അഗ്നിഹോത്രികൾ "ഇനിയും രണ്ടരയിടങ്ങഴി നെല്ലെടുത്തു കുത്തി അരിയാക്കി വെച്ചുകൊണ്ടുവരൂ" എന്നു പിന്നെയും പറഞ്ഞു. അപ്പോൾ അന്തർജ്ജനം, "അവിടേക്കു ഭ്രാന്തുതന്നെയാണ്. ഈ കൊട്ടുന്ന താളത്തിനൊക്കെ തുള്ളാൻ ഞാനാളല്ല. അസംബന്ധം പറയുകയെന്നുവെച്ചാൽ അതിനൊരവസാനമില്ലാതെയായാൽ വിഷമമാണ്" എന്നു പറഞ്ഞ് അകത്തേക്കു പോയി. അഗ്നിഹോത്രികൾ പിന്നെ നിർബ്ബന്ധപൂർവ്വം വളരെ വിളിച്ചിട്ടും അന്തർജ്ജനം പുറത്തേക്കു വന്നില്ല. അപ്പോൾ പാക്കനാർ "ഇതാണോ പതിവ്രതാധർമ്മം? ഭർത്താക്കന്മാർ എന്തു പറഞ്ഞാലും സന്തോഷത്തോടുകൂടി അതു് ഉടനെ ചെയ്യുന്നവളാണ് പതിവ്രത. അങ്ങനെ ചെയ്യുന്നതാണ് പതിവ്രതാധർമ്മം. അതിൽ ഗുണദോഷവിചിന്തനം ചെയ്യാനും തർക്കം പറയാനും ഭാര്യമാക്കു് അവകാശവും അധികാരവുമില്ല" എന്നു പറഞ്ഞു് അഗ്നിഹോത്രികളെ സമ്മതിപ്പിച്ചിട്ടു പാക്കനാർ പോയി.

ഈ ഐതിഹ്യത്തെപ്പററി ഇപ്പോഴുള്ള പരിഷ്കാരികളുടെ ഇടയിൽ വളരെ അഭിപ്രായവ്യത്യാസമുണ്ടായേക്കാം. എങ്കിലും ഭർത്താക്കന്മാർ വല്ലതും പറഞ്ഞാൽ പല ഒഴികഴിവുകളും ദുസ്തക്കങ്ങളും പറഞ്ഞു് അതു് ഉടനെ ചെയ്യാതിരിക്കുന്ന സ്ത്രീകൾ കേരളത്തിൽ ധാരാളമുണ്ടെന്നും അതു പതിവ്രതകളായ സ്ത്രീകൾക്കു ചേന്നതല്ലെന്നുമുള്ളതിൽ പക്ഷാന്തരമുണ്ടാകുമെന്നു തോന്നുന്നില്ല. എന്തെങ്കിലും ഒരു വിഷയത്തിൽ അതിയായ ഭ്രമംകൊണ്ടോ ദുശ്ശാഠ്യംകൊണ്ടോ ദുസ്സഹമായ മനസ്താപംകൊണ്ടോ ഭർത്താക്കന്മാർ മതിമറന്നു ക്രമവിരോധമായി വല്ലതും പ്രവർത്തിക്കാനാരംഭിക്കുകയോ ആവശ്യപ്പെടുകയോ ചെയ്യുന്ന അവസരങ്ങളിൽ ഗുണദോഷങ്ങൾ പറഞ്ഞു് അവരുടെ മനസ്സിനെ പിൻതിരിച്ചു യഥാസ്ഥിതമാക്കുന്നതിനുള്ള ചുമതല ഭാര്യമാക്കുണ്ടു്. അങ്ങനെയല്ലാതെ ഭർത്താക്കന്മാർ സബുദ്ധിയോടുകൂടി എന്തെങ്കിലും പറഞ്ഞാൽ ഉടനെ അതു ചെയ്യാതെ വല്ലതും ദുസ്തക്കം പറയുന്നതു ഭാര്യമാർക്കു് ഒരിക്കലും യുക്തമായിട്ടുള്ളതല്ല. അങ്ങനെയുള്ളവരെ 'ഗൃഹിണികൾ' എന്നു പറയാനും പാടില്ല. അവരെയാണു് 'ഗേഹബാധ'കളെന്നു പറയേണ്ടതു്.

പാക്കനാർ തന്റെ ഭാര്യയുടെ പാതിവ്രത്യനിഷ്ഠ എത്രമാത്രമുണ്ടെന്നു് അഗ്നിഹോത്രികളെ ദൃഷ്ടാന്തസഹിതം അറിയിച്ചതായി ഒരൈതിഹ്യംകൂടി കേട്ടിട്ടുണ്ടു്. ഒരിക്കൽ അഗ്നിഹോത്രികൾ പാക്കനാരുടെ മാടത്തിങ്കൽ ചെന്നപ്പോൾ പാക്കനാർ അഗ്നിഹോത്രികൾക്കു് ഇരിക്കുന്നതിനു് ഒരു പലകയോ മറേറാ എടുത്തുകൊടുക്കുന്നതിനായി ഭാര്യയെ വിളിച്ചു. അപ്പോൾ അവൾ കിണററിൽനിന്നു വെള്ളം കോരിക്കൊണ്ടു നില്ക്കുകയായിരുന്നു. വെള്ളവും പാളയുംകൂടി കിണററിന്റെ മദ്ധ്യത്തിങ്കലായപ്പോഴാണു് പാക്കനാർ വിളിച്ചതു്. ഭർത്താവു വിളിച്ചതു കേട്ട ഉടനെ അവൾ കയററിന്മേൽനിന്നു കൈ വിട്ടു് ഓടിവന്നു. പാളയും കയറും ആ സ്ഥിതിയിൽത്തന്നെ അവിടെ നിന്നതല്ലാതെ കീഴ്പോട്ടു പോയില്ല. അതു കണ്ടു് അഗ്നിഹോത്രികൾ വളരെ ആശ്ചര്യപ്പെട്ടു. "പാതിവ്രത്യമുണ്ടായാലിങ്ങനെയാണു്. ഭർത്താവു വിളിക്കുന്നതു കേട്ടാൽ എന്തുതന്നെ പ്രവർത്തിച്ചുകൊണ്ടിരിക്കുകയാണെങ്കിലും അതുപേക്ഷിച്ചിട്ടു ഭർത്താവിന്റെ അടുക്കലെത്തുകയെന്നുള്ളതു പതിവ്രതമാരുടെ ധർമ്മമാണു്" എന്നു പാക്കനാർ പറഞ്ഞു. നമ്മുടെ കേരളീയസഹോദരിമാരും ഈ ഐതിഹ്യങ്ങളുടെ സാരാംശത്തെ ഗ്രഹിച്ചു പ്രവർത്തിക്കുന്നതായാൽ അവക്കതു ശ്രേയസ്കരമായിരിക്കുന്നതാണു്.

## 18. രണ്ടു മഹാരാജാക്കന്മാരുടെ സ്വഭാവവ്യത്യാസം

തിരുവനന്തപുരത്തു ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിന്റെ പടിഞ്ഞാറെ നടയിൽനിന്നു മിത്രാനന്ദപുരംക്ഷേത്രത്തിലേയ്ക്കുള്ള വഴിയുടെ രണ്ടു വശങ്ങളിലും മുൻകാലങ്ങളിൽ നമ്പൂരിമാരുടെ മഠങ്ങളുണ്ടായിരുന്നു. ആ മഠങ്ങളിൽ ഓണന്തുരുത്തു്, കുമാരനല്ലൂർ, കിടങ്ങൂർ, കാടമുറി മുതലായ ഗ്രാമങ്ങളിൽനിന്നു തിരുവനന്തപുരത്തു മണ്ഡപത്തിൽ, ജപം, ഈശ്വരസേവ, പള്ളിത്തേവാരം മുതലായവ നടത്തുന്നതിനായി ചെന്നു താമസിക്കുന്ന നമ്പൂരിമാരാണ് പാർത്തുവന്നിരുന്നതു്. അവർ രണ്ടു വശത്തുമുള്ള മഠങ്ങളിലിരുന്നു വെററില മുറുക്കിയാൽ വഴിയിലേയ്ക്കാണ് തുപ്പുക പതിവു്. അതുകൊണ്ടു മിത്രാനന്ദപുരംക്ഷേത്രത്തിൽ ദർശനത്തിനായും മററും പോകുന്നവർക്ക് അതിലെ ശുദ്ധമായിട്ടു നടക്കാൻ പ്രയാസമായിത്തീർന്നു. ആ പ്രയാസം കോവിലെഴുന്നള്ളത്തുസമയത്തു മഹാരാജാക്കന്മാർക്കുമുണ്ടാകാതെയിരുന്നില്ല. എങ്കിലും നമ്പൂരിമാരെക്കുറിച്ചുള്ള ഭക്ത്യാദരബഹുമാനങ്ങൾനിമിത്തം ആരുമൊന്നും പറയാറുമില്ല.

1036-ാമാണ്ടു നാടുനീങ്ങിയ മാർത്താണ്ഡവർമ്മമഹാരാജാവുതിരുമനസ്സുകൊണ്ടു് ഇളംകൂറായിരിക്കുന്ന കാലത്തു് ഒരു ദിവസം ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിലെഴുന്നള്ളി ദർശനം കഴിച്ചതിന്റെശേഷം മിത്രാനന്ദപുരത്തേയ്ക്കായി എഴുന്നള്ളി. മേല്പറഞ്ഞ വഴിയുടെ സമീപത്തായപ്പോൾ വഴിയിലെല്ലാം തുപ്പൽ നിറഞ്ഞിരുന്നതിനാൽ അതിലേ പോകാൻ നിവൃത്തിയില്ലാതെ അവിടെ എഴുന്നള്ളി നിന്നുകൊണ്ടു് അടിച്ചുതളിക്കാരെ വരുത്തി ആ വഴിയെല്ലാം വെടിപ്പായി അടിച്ചുതളിപ്പിക്കുകയും മേലാലവിടെയാരും തുപ്പാതിരിക്കുന്നതിനുവേണ്ടി ആ വഴിയുടെ ഇരുപാർശ്വങ്ങളിലും നിറച്ചു തുളസി നട്ടുവിക്കുകയും തുളസിക്കു ദിവസംതോറും വെള്ളമൊഴിച്ചും മററും അതിനെ രക്ഷിക്കുന്നതിനു പ്രത്യേകമൊരു ശമ്പളക്കാരനെ കല്പിച്ചു നിയമിക്കുകയും ചെയ്തിട്ടു കോവിലെഴുന്നള്ളത്തു കഴിഞ്ഞു കൊട്ടാരത്തിലേയ്ക്കെഴുന്നള്ളുകയും ചെയ്തു.

കുറച്ചു സമയം കഴിഞ്ഞപ്പോൾ അന്നു നാടുവാണിരുന്ന (1022-ാമാണ്ടു നാടുനീങ്ങിയ) സ്വാതിതിരുനാൾരാമവർമ്മമഹാരാജാവുതിരുമനസ്സിലെ കോവിലെഴുന്നള്ളത്തായി. അവിടുന്നു പത്മനാഭസ്വാമിക്ഷേത്രത്തിൽ ദർശനം കഴിച്ചു മിത്രാനന്ദപുരംക്ഷേത്രത്തിൽ ദർശനത്തിനായി എഴുന്നള്ളി മേല്പറഞ്ഞ വഴിയുടെ അടുക്കലായപ്പോൾ അവിടെ നിറച്ചു തുളസി നട്ടിരിക്കുന്നതായും അതിന്മേലെല്ലാം തുപ്പിയിരിക്കുന്നതായും

കണ്ടിട്ട് "ഇവിടെയൊക്കെ തുളസി നട്ടതാരാണ്?" എന്നു കല്പിച്ചു ചോദിക്കുകയും, "ഇവിടെയാരും തുപ്പാതിരിക്കാനായിട്ട് ഇളയതമ്പുരാൻ തിരുമനസ്സുകൊണ്ടു കല്പിച്ചു നടീച്ചതാണ്" എന്ന് എഴുന്നള്ളത്തോടുകൂടെയുണ്ടായിരുന്നവരറിയിക്കുകയും ചെയ്തു. അതു കേട്ടിട്ടു മഹാരാജാവു തിരുമനസ്സുകൊണ്ട്, "അപ്പന് (തിരുവിതാംകൂർമഹാരാജകുടുംബത്തിൽ പ്രായം കൂടിയവർ പ്രായം കുറഞ്ഞവരെ വാത്സല്യസൂചകമായി 'അപ്പൻ' എന്നാണ് പറയുക പതിവ്) ഇത്ര ബുദ്ധിഗതിയുണ്ടല്ലോ. ഇക്കാലത്തുള്ളവരോട് ഈ വിദ്യയൊന്നും പറ്റുകയില്ല. ഇതു കലിയുഗമാണ്. ഇപ്പോഴുള്ള ബ്രാഹ്മണർക്കു തുളസിയിന്മേൽ തുപ്പരുതെന്നും മറ്റുമുള്ള വിചാരം ചുരുക്കമാണ്. ഇതാ, ഇതിന്മേലൊക്കെ നിറച്ചു തുപ്പിയിരിക്കുന്നതു കണ്ടില്ലേ? ആട്ടെ, ഇതിനു ഞാനൊരു കൗശലം പ്രയോഗിച്ചുനോക്കാം" എന്നു കല്പിച്ചിട്ട് ആ തുളസിയെല്ലാമവിടെനിന്നു പറിപ്പിച്ചു മാറ്റിക്കുകയും ഒരു കയ്യാമം വരുത്തി അവിടെ കല്പിച്ചു സ്ഥാപിപ്പിക്കുകയും, ആരെങ്കിലും ഈ വഴിയിൽ ചെന്നു തുപ്പിയാൽ അവരെപ്പിടിച്ച് ഈ ആമത്തിലിട്ടേക്കണം എന്നു കല്പിച്ചു പട്ടംകെട്ടി അവിടെയൊരു ശിപായിയെ നിയമിക്കുകയും ചെയ്തു. അന്നുമുതൽ ആ വഴിയിലേക്ക് ആരും തുപ്പാതെയുമായി. ജ്യേഷ്ഠാനുജന്മാരായിരുന്ന ആ മഹാരാജാക്കന്മാരുടെ സ്വഭാവവ്യത്യാസം ഇതിൽനിന്നു ഗ്രഹിക്കാമല്ലോ.

---

## 19. കൊച്ചുനമ്പൂരി

ഏറ്റുമാനൂർതാലൂക്കിൽ ചേർന്ന കട്ടത്തിരുത്തി പ്രവൃത്തിയിൽ തിരുവമ്പാടി എന്ന ദിക്കിൽ കൊച്ചുനമ്പൂരി എന്നൊരു സരസൻ ഉണ്ടായിരുന്നു. ഇദ്ദേഹം ഒരു വലിയ വ്യുൽപന്നനല്ലായിരുന്നു എങ്കിലും കവിതാവാസന സാമാന്യം ഉള്ള ആളായിരുന്നു; എന്നുമാത്രമല്ല, നല്ല ഫലിതക്കാരനും ആയിരുന്നു. ഈ ദിക്കുകളിലെ ശാസ്ത്രക്കളിയിൽ വിഡ്ഢി, വൃദ്ധ, പ്രാക്കൾ, ഓതിക്കോൻനമ്പൂരി മുതലായ വിനോദകരങ്ങളായ വേഷങ്ങൾ എല്ലാം പരിഷ്കരിച്ചതു് ഇദ്ദേഹമാണ്. അതാതു വേഷക്കാർക്കു ചേർന്നവയായ വാക്കുകളും പാട്ടുകളും ശ്ലോകങ്ങളും എല്ലാം നല്ല ഫലിതങ്ങളായിട്ട് ഇദ്ദേഹം ഉണ്ടാക്കീട്ടുണ്ട്. ശാസ്ത്രക്കളിയിൽ ഇദ്ദേഹത്തിന്റെ പ്രധാനവേഷങ്ങൾ വിഡ്ഢിയുടെയും പ്രാക്കളുടെയും ആയിരുന്നു. ഇദ്ദേഹത്തിന്റെ കാലത്ത് ഏകദേശം ഇതുപോലെ തന്നെ ഫലിതക്കാരനായിട്ടു മഠത്തിൽനമ്പൂരി എന്നൊരാളും ഉണ്ടായി

രുന്നു. അദ്ദേഹത്തിൻെറ പ്രധാനവേഷങ്ങൾ പൃഥ്വിയുടെയും ഗോതിക്കോൻനമ്പൂരിയുടെയും ആയിരുന്നു. ഇവർ രണ്ടുപേരുംകൂടിയുള്ള സംഭാഷണങ്ങൾ എല്ലാം ഫലിതമയങ്ങളും ഏററവും സരസങ്ങളുമായിരുന്നു. ഇവർക്കു രണ്ടുപേർക്കും അനന്യസാധാരണമായി ഉണ്ടായിരുന്ന ഒരു വിശേഷം തൽക്കാലോചിതങ്ങളായ ഫലിതവാക്കുകൾ അപ്പഴപ്പോൾ പുത്തൻപുത്തനായി തോന്നിവരുമെന്നുള്ളതാകുന്നു. ചിട്ടിയുടെ ഞാണിന്മേൽക്കളിയുടെ വന്ദനശ്ലോകങ്ങളായി കൊച്ചുനമ്പൂരി ഉണ്ടാക്കീട്ടുള്ളവയിൽ ചിലതു താഴെ ചേർക്കുന്നു:

കച്ചോലം കച്ചമണ്ടും കലവറമുരലും
 കോലരക്കാലവട്ടം
പച്ചക്കായാണ്ടിയാട്ടം തലമുടി വടിയം-
 ന്നോടെ കൊമ്പും കരിമ്പും
പച്ചപ്പട്ടും വയമ്പും കറുനിറ ചിറകും
 കത്തി തേച്ചോരു വേഷം
പിച്ചന്മാരിപ്രകാരം പറയുമവരെ ഞാൻ
 നിച്ചലും കൈതൊഴുന്നേൻ. 1

തീണ്ടാനാരി കറപ്പു ജീരകമരം
 തണ്ടിഞ്ചി പൂരാടവും
വെൺകൊററക്കുടയും വിയപ്പുതുണിയും
 വേഴാമ്പലോടാമ്പലും
പഞ്ചാരപ്പൊതിയും ചിരിച്ച ചിരിയും
 ധ്യാനപ്പന്തരം പമ്പരം
ഇത്ഥം പേകൾ പറഞ്ഞുകൊണ്ടു വിലസും
 ഭ്രാന്തായ തുഭ്യം നമഃ. 2

അക്ഷീണം മദിരാശിതന്നിലുളവാം
 വൃത്താന്തമിന്നൊക്കയും
ശിക്ഷയ്ക്കിങ്ങരനാഴികയ്ക്കറിയുമാ-
 ക്കമ്പിത്തപാലും ദ്രുതം
പക്ഷിപ്രൌഢനതെന്നപോലെ ഗമനം
 ചെയ്യുന്ന തീവണ്ടിയും
രക്ഷിച്ചീടണമസ്ഥയോടു കയറേൽ-
 ക്കേറിക്കളിക്കും വിധൗ. 3

* അഖിലഭുവനമണ്ണീ ഘോരയാം നക്രതുണ്ഡീ-
യനിലതനയനണ്ണീ മാലകെട്ടുന്നൊരണ്ണീ
ഹരനുടെ മകനണ്ണീ നല്ലാരോന്നിച്ചയണ്ണീ-
യഴകൊടു നളനണ്ണീ പാത്തുമാം കൊത്തലണ്ണീ.

* ഈ ശ്ലോകം അഖിലഭുവനമണ്ണീ വെണ്ണയും പാലുമണ്ണീ എന്നുള്ള ശ്രീകൃഷ്ണവന്ദനയായിട്ടുള്ള പഴയ സങ്കീർത്തനശ്ലോകത്തെ അനുകരിച്ചുണ്ടാക്കീട്ടുള്ളതാകുന്നു.

വൃദ്ധയുടെ കേശാദിപാദാന്തം വർണ്ണിക്കുന്നവയായ പാട്ടുകളിൽ ഒന്നു താഴെ ചേർക്കുന്നു:

(ശീതങ്കന്റെ മട്ട്)

ഞാണിൽ കരേറിക്കളിക്കുന്ന നേരത്തു
വീണുപോകാതിരുന്നീടാൻ ഗണേശനും
വാണിയും മൽഗുരുനാഥനും വ്യാസനും
പാണികൾ നീട്ടിയനുഗ്രഹിച്ചീടണം.

ചഞ്ചലംകൂടാതെ വൃദ്ധയാം നിന്നെയും
നെഞ്ചകംതന്നിൽ നിനയ്ക്കുന്നു സന്തതം
അഞ്ചിതമാം നിന്റെ കേശാദിപാദവു-
മഞ്ചാതെ ചിത്തേ വിളങ്ങേണമെപ്പോഴും.

വെഞ്ചാമരംപോലെയുള്ള തലമുടി-
ക്കഞ്ചുവിരൽ നീളമുണ്ടതിലെപ്പോഴും
പഞ്ചാര കണ്ടാലുറുമ്പരിക്കുംപോലെ
സഞ്ചരിച്ചീടുന്നു മൂട്ടയും പേനുമായ്.

തറ്റുടുത്തീടാൻ ഞൊറിയുന്നതുപോലെ-
യറ്റമില്ലാതുണ്ടവയാൽ വിളങ്ങുന്ന
നെറ്റിത്തടത്തിന്റെ ജാത്യമോർത്തീടിലോ
മറ്റൊരു നാരിക്കുമീവണ്ണമില്ലഹോ!

കണ്ണിണതന്നുടെ ശാത്യങ്ങളൊക്കെയും
വർണ്ണിച്ചു ചൊല്ലുവാനിന്നു തുടങ്ങിയാൽ
കുണ്ഡലിനാഥനായുള്ളോരനന്തനും
ഖണ്ഡമാമെങ്കിലുമല്പം പറഞ്ഞീടാം.

കണ്ണമ്പഴത്തിന്റെ തൊണ്ടു കളഞ്ഞിട്ടു
വെണ്ണയെന്നപോലരച്ചീട്ടൊട്ടിട്ടു
കണ്ണുകൾ രണ്ടിലും വെച്ചെന്നു തോന്നുമീ
കണ്ണു കാണുന്ന ജനങ്ങൾക്കശേഷവും.

രണ്ടരച്ചോതന കൊള്ളുന്ന തോൽക്കുടം
രണ്ടു കമഴ്ത്തിയപോലെ കവിൾത്തടം
രണ്ടും പ്രകാശിപ്പതോർക്കുകിൽ ബ്രഹ്മാവു
പണ്ടിതുപോലെ ചമച്ചതില്ലെങ്ങുമേ.

പാണ്ടു പിടിച്ചുള്ള ചുണ്ടും, പെരുച്ചാഴി-
മാണ്ടിപോലുള്ളോരു വായിന്റെ ഭംഗിയും
മന്ദഹാസങ്ങളും കണ്ടാൽ തലേത്തട്ടി
വന്നു പിടിച്ചപോലാശു ഛർദ്ദിച്ചീടും.

വേനല്ക്കു കായ്ക്കുന്ന വെള്ളരിക്കായ്ക്കുപ-
മാനം വരുത്തുന്ന* * തൻവൃഷണവും
പാതാളമൊക്കും വയറും നിതംബവും
വേതാളവും തോറ്റുപോമെന്നു നിർണ്ണയം.
ശേഷമനേകമുണ്ടിന്നു വാഴ്ത്തീട്ടുവാൻ
ശേഷിയില്ലാഞ്ഞടങ്ങുന്നു മാലോകരേ.

ഇതു കൂടാതെ "പാലയ പാലയ വൃദ്ധേ, നിന്റെ കോലം ഞാൻ കണ്ടു തൊഴുന്നേൻ" എന്നു പല്ലവിയായി ഒരു കേശാദിപാദംകൂടിയുണ്ട്. വിസ്തരഭയത്താൽ അതിവിടെ ചേർക്കുന്നില്ല.

കൊച്ചുനമ്പൂരി വിഡ്ഢികെട്ടുമ്പോൾ കുഞ്ചൻനമ്പ്യാരുടെ തുള്ളക്കഥകളിലുള്ള പല ഘട്ടങ്ങളേയും അനുകരിച്ചു പല ഫലിതങ്ങളും പ്രയോഗിക്കാറുണ്ട്. അവയിൽ ചിലതു താഴെ ചേർക്കുന്നു: ഒരു പറയൻതുള്ളലിൽ ഭസ്മധാരണത്തെക്കുറിച്ചു കുഞ്ചൻനമ്പ്യാർ പറഞ്ഞിട്ടുള്ളതിന്റെ പകരം,

സൂര്യദേവനുദിക്കുമ്പോൾ
ജലം കൂട്ടിക്കുഴയ്ക്കേണം.
മേപ്പടിയനസ്തമിക്കുമ്പോൾ
മേപ്പടികൂടാതെയും മേപ്പടി.

'നാളായണീചരിതം' പറയൻതുള്ളലിൽ മുനിയും മുനിപത്നിയും കൂടി ഓരോരോ വേഷം ധരിച്ചുനടന്നതായി കുഞ്ചൻനമ്പ്യാർ വർണ്ണിച്ചിരിക്കുന്നതിനു പകരം,

'ആശാര്യായ് മുനിശ്രേഷ്ഠൻ
ആശാച്ച്യായ് മുനിപത്നി.
മൂശാര്യായ് മുനിശ്രേഷ്ഠൻ
മൂശാച്ച്യായ് മുനിപത്നി.
കൊല്ലനായ് മുനിശ്രേഷ്ഠൻ
കൊല്ലത്ത്യായ് മുനിപത്നി.
ഞാനായി മുനിശ്രേഷ്ഠൻ (എന്റെ)
അമ്മയായി മുനിപത്നി.

നാരദമഹർഷി ശ്രീകൃഷ്ണനെ കാണാനായിച്ചെന്ന സമയം പതിനാറായിരത്തെട്ടു ഭാര്യമാരുടെ ഗൃഹത്തിലും ഓരോ വിധം ഭഗവാനെ കണ്ടതായി കുഞ്ചൻനമ്പ്യാർ ഒരു ഓട്ടൻതുള്ളലിൽ പറഞ്ഞിരിക്കുന്നതിന്റെ പകരം,

ചതുരൻ കൃഷ്ണനുമൊരു സുന്ദരിയും
ചതുരംഗം വെയ്ക്കുന്നതു കണ്ടു.
ചട്ടൻ കൃഷ്ണനുമൊരു സുന്ദരിയും
ചട്ടുകം വെയ്ക്കുന്നതു കണ്ടു.

കോണൻ കൃഷ്ണനുമൊരു സുന്ദരിയും
കോണകം വെയ്ക്കുന്നതു കണ്ടു.

പിന്നെ ഒരോട്ടൻതുള്ളലിൽ കുഞ്ചൻനമ്പ്യാർ സുബ്രഹ്മണ്യന്റെ ആറു മുഖങ്ങളെയും ഓരോ വിധത്തിൽ വർണ്ണിച്ചിരിക്കുന്നതിനു പകരം,

മെച്ചമേറും കൊച്ചിതന്നിലഴിമുഖമൊന്നു
പിച്ചാത്തിപ്പിടിയിന്മേലേ വ്യാളിമുഖമൊന്നു
പത്മനാഭനൊറാടുന്ന ശംഖമുഖമൊന്നു
ഏറ്റുമാനൂർ സന്ധ്യവേല നല്ല മുഖമൊന്നു
മധുരഞ്ചിറയിരവിയുടെ മുതലമുഖമൊന്നു
ചാരവും കരിയും തേച്ചോരെന്റെ മുഖമൊന്നു.

വേറെ ഒരു തുള്ളക്കഥയിൽ ശ്രീപരമേശ്വരന്റെ ശിരസ്സിൽ ഗംഗാദേവിയുടെ മുഖം കണ്ടിട്ട ശ്രീപാർവ്വതിയുടെ ചോദ്യവും ഭഗവാന്റെ സമാധാനവും മംഗളാർത്ഥം കുഞ്ചൻനമ്പ്യാർ വർണ്ണിച്ചിരിക്കുന്നതിനു പകരം,

എന്നുടെ തലയിൽ മരത്തങ്കോടൻ
തന്നുടെ മുക്കം മുഞ്ഞിയുമഴകൊട്ടു
കണ്ടു കയർത്തന്നമ്മയൊരുന്നാൾ
കണ്ണിതമോടെ ചോദ്യം ചെയ്തു:
മകനേ, നിന്നുടെ തലയിൽ പല പല
വികൃതികൾ കാണ്മതിതെന്തൊരു വസ്തു!
ഞാനുംചെയ്യേൻ തലയിൽ പ്രാക്കടെ-
യാനനമായ കിരീടമിതെന്നു്.

ദുഷ്ടാ, കപടമുരയ്ക്കരുതെന്നൊടു
പൊട്ടക്കിണറിത കാണാകുന്നു.
മുത്തു നരച്ചോരു നിന്നൊടു കപടമ-
തോർത്തുരചെയ്തിട്ടെന്തൊരു കാര്യം!
പൊട്ടക്കിണറല്ലമ്മ, പ്രാക്കടെ
വട്ടക്കൺമിഴിയാണറിയേണം.

കോമളമാകിയ നിൻതലയിൽ ര-
ണ്ടാമകൾ കാണ്മാനെന്തവകാശം!
ആമകളല്ല കവിൾത്തടമാണതു
മാമകജനനീ, ബോധിച്ചാലും.
പ്രാക്കടെ മുഖമതിൽ മാക്കാന്തവള ക-
രേറി വസിപ്പതിനെന്തവകാശം!
മാക്കാനല്ലതു രമ്യമതാകും
മൂക്കാണെന്നു ധരിച്ചീടേണം.

ധവളിമയോടേ തെളുതെളെ വിലസും
കവടികൾ കാണ്മാനെന്തവകാശം?
കവടികളല്ലതു പ്രാക്കടെ ദന്തം
കവടികൾപോലെ വിളങ്ങീടുന്നു.

കമ്പിളിതന്നുടെ ചരടുകളനവധി
സംപ്രതി കാണ്മാനെന്തവകാശം?
കമ്പിളിയല്ലതു പ്രാക്കടെ നല്ലോരു
ചെമ്പൻമീശകളെന്നറിയേണം.

ഇത്ഥം കപടഗിരം ഗിരിസുതയോടു
സതപരമോതും ഗിരിശ നമസ്തേ.

ഇപ്രകാരം കൊച്ചുനമ്പൂരിയുടെ വിഡ്ഢിയുടെ നേരമ്പോക്കുകൾ പറഞ്ഞാലവസാനമില്ലാതെ ഉണ്ട്. വിസ്തരഭയത്താൽ അവയെല്ലാം ഇവിടെ ചേർക്കണമെന്നു വിചാരിക്കുന്നില്ല. ഇനി അദ്ദേഹം പ്രാക്കളുടെ വേഷം കെട്ടുമ്പോളുള്ള നേരമ്പോക്കുകളിൽ ചിലതു പറഞ്ഞുകൊള്ളുന്നു:

മരത്തക്കോടൻ എന്നും ചോരൻ എന്നും കൂടെപ്പേരുള്ള പ്രാക്കൾ ഒരു മത്സ്യച്ചുമട്ടുമായി അരങ്ങത്തു വന്നാൽ മത്സ്യങ്ങളെ വർണ്ണിച്ചു ചൊല്ലുന്നതിനായി അനേകം ശ്ലോകങ്ങൾ അദ്ദേഹമുണ്ടാക്കീട്ടുള്ളവയിൽ ചിലതു താഴെ ചേർക്കുന്നു:

അംഭോധികളിൽ വാഴും ജലജപരിഷകൾ-
ക്കൊക്കെയും തമ്പുരാനാം
വൻപൻ കമ്പ്ളാച്ചിമീനെപ്പുരിചൊടു പലത-
ന്നുള്ളിലാക്കിപ്പിടിച്ച്
തുമ്പപ്പൂ നെയ്യിൽ മൂപ്പിച്ചതുമിതുമൊരുപോ-
ലങ്ങു നിത്യം ഭുജിച്ചാ-
ലെൺപത്തെണ്ണായിരത്താണ്ടവനിയിലതിമോ-
ദേന ജീവിച്ചിരിക്കും. 1

മച്ചിപ്പെണ്ണു കറിച്ചമീനതു പിടി-
ച്ചപ്പിൽ പചിച്ചിട്ടയം
മെച്ചം വെച്ചു പുളിച്ചകച്ചതിൽ വെളി-
ച്ചെണ്ണാം തുളിച്ചാദരാൽ
പച്ചപ്പുള പൊരിച്ചു വെച്ചതിനക-
ത്തേററം ഭുജിച്ചീടുകിൽ
കൊച്ചുണ്ടാമൊരുമിച്ചൊരൻപതു തടി-
ച്ചുച്ചൈസ്തരം നിശ്ചയം. 2

പരലെന്നുള്ള മത്സ്യത്തെപ്പുലർകാലേ പിടിച്ചുടൻ
മലരിൽച്ചേർത്തു സേവിച്ചാൽ പരലോകം ഗമിച്ചിടാം. 3
ചാളയെന്നുള്ള മത്സ്യത്തെപ്പാളക്കീററിൽപ്പൊതിഞ്ഞുടൻ
തോളത്തിട്ടങ്ങു കൊട്ടീടിൽ താളമുണ്ടായ്‌വരും ധ്രുവം. 4

സരസകവികുലാഗ്രേസരൻ ആയിരുന്ന വെണ്മണി മഹൻനമ്പൂരിപ്പാടും ഈ കൊച്ചുനമ്പൂരിയും തമ്മിൽ വളരെ സ്നേഹമായിരുന്നു എന്നുമാത്രമല്ല, കൊച്ചുനമ്പൂരിയുടെ കവിതാരീതി മഹൻനമ്പൂരിപ്പാട്ടിലേക്കു വളരെ ബോധിച്ചിട്ടുമുണ്ടായിരുന്നു. അതിനാൽ ഒരിക്കൽ നമ്പൂരിപ്പാട്ടു 'മയൂരാപുരിരാജചരിതം' എന്നൊരു പുസ്തകം ഉണ്ടാക്കാനാരംഭിക്കുകയും കുറെ ആയപ്പോൾ അദ്ദേഹത്തിനു സഹജമായിട്ടുള്ള മടിനിമിത്തം അതു മുഴുവനാക്കാനായി കൊച്ചുനമ്പൂരിയുടെ പേർക്ക് എഴുത്തോടുകൂടി അയച്ചുകൊടുക്കുകയും ചെയ്തു. ആ എഴുത്തിൽ എട്ടു ശ്ലോകങ്ങളുണ്ടായിരുന്നു. എങ്കിലും മുഴുവൻ തോന്നാത്തതിനാൽ തോന്നുന്ന രണ്ടു ശ്ലോകം താഴെ എഴുതുന്നു:

ക്ഷീരത്തിൽ സിത ചേർത്തപോലെ മധുരി-
ച്ചീടുന്ന പദ്യങ്ങളെ-
ച്ചേലൊത്തൊട്ടു തീർത്തിടും കവികളിൽ
കാരന്നോരതാകും ഭവാൻ
ഏറെത്തന്നെ മനസ്സിരുത്തി മുഴുവൻ
തീർക്കേണമെന്നെങ്കിലും
പാരിൽത്തേടി കിടയായിടും കവിയെവൻ
ചേർത്തൊത്തു തീർത്തീടുവാൻ?

കൊച്ചുനമ്പൂതിരിക്കായിക്കൊച്ചുനാം വെണ്മണിദ്വിജൻ
പിച്ചുകൊണ്ടു കുറിച്ചിന്നേല്പിച്ചീടുന്നേനിതൊക്കയും.

ആ എഴുത്തിനു മറുപടിയായി കൊച്ചുനമ്പൂരി അയച്ച ശ്ലോകങ്ങളെയും ഇവിടെ എഴുതുന്നു:

വിപ്രാഗ്രേസര! വെണ്മണിദ്വിജ! ഭവാ-
നെൻകയ്യിൽ വന്നെത്തുവാ-
നർപ്പിച്ചിൽ ബഹുമോദമോടെഴുതിയോ-
രാപ്പദ്യമിന്നൊക്കെയും
സ്വല്പം താമസമെന്നിയേ ഗുണനിധേ
വന്നെത്തി വായിച്ചു ഞാൻ
മല്പാരിൽപ്പൃഥുകീർത്തി ചേർത്തധിവസി-
ച്ചീടുന്ന ഭാഗ്യാംബുധേ!
പാരാവാരമതിങ്കലുള്ള തിരപോൽ
വാരിച്ചൊരിഞ്ഞേററവും
നേരമ്പോക്കുകളാന്ന പദ്യനിരകൊ-
ണ്ടീരേഴു ലോകത്തിലും

പാരം കീർത്തി നിറച്ചിടുന്ന ധരണീ-
ദേവാഗ്രഗണ്യാ! ഭവാൻ
പാരാതങ്ങു ചമച്ച രാജചരിത-
ശ്ലോകങ്ങളും കണ്ടു ഞാൻ. 2

വെള്ളോലതന്നിൽ വിലസും തവ പദ്യമോർത്തി-
ട്ടുള്ളിൽ ജനിച്ച പരിതോഷമശേഷമിപ്പോൾ
പൊള്ളല്ലൊരുജ്ജ്വലതിനോക്കിൽ മുരാന്തകന്റെ 3
പള്ളിക്കിടക്കയുമൊട്ടക്കമബദ്ധമാകും.

ഉൽദണ്ഡം തീണ്ടു തീക്ഷ്ണം തവ സരസകവി-
താപങ്ങൾ വർണ്ണിച്ചു കേട്ടാ-
ലുദ്ദണ്ഡന്മാം ക്ഷണത്തിൽ പരിഭവമകതാ-
രിങ്കലങ്കുരിക്കും
അദ്ദണ്ഡം പോലെതന്നോ വരമതിസരസൻ
കുഞ്ചനും വീരനായോ-
രുദ്ദണ്ഡിക്കും നിതാന്തം പ്രിയവചനമുര- 4
ക്കുന്നതല്ലന്തണേന്ദ്ര!

ചൊല്ലേറും മധുരാപുരീശചരിതം
മല്ലാക്ഷി കേട്ടീടുവാ-
നുല്ലാസേന ചമച്ചു നല്ല സരസ-
ശ്ലോകങ്ങളാക്കിബ്ഭവാൻ
കല്യാണാലയ! ശിഷ്ടമുള്ളതഥമി-
ന്നാഹന്ത! തീർത്തീടുവാ-
നല്ലോ പദ്യമയച്ചതായതു നിന- 5
ച്ചുല്ലൽപ്പെടുന്നേനഹം.

ചൊല്ലേറിടുന്ന തവ പദ്യമതിന്റെ ശിഷ്ടം
ചൊല്ലുന്നതിന്നു മടിയാതെ തുടങ്ങുവെങ്കിൽ
വല്ലാതെകണ്ടു വലയും ബഹുമിശ്രമാകു- 6
മെല്ലാം ജനങ്ങൾ പരിഹാസ്യമതും തകർക്കും.

കേടറ്റ തങ്കമണിമാലകൾതന്റെ മധ്യേ
മാടോടുകൊണ്ടു ചില മാലകൾ തീർത്തു കോർത്താൽ
മൂഢത്വമെന്നു പറയും, ഗരുഡൻ പറന്നാൽ 7
മാടപ്പിറാവുമതുപോലെ പറന്നുപോമോ!

കവികുലജനമെല്ലാം സർവ്വദാ കൈവണങ്ങും
ധവളമണിയതാകും ധാത്രിദേവോത്തമന്റെ
ചെവിയിലിതു ധരിപ്പിച്ചീടണം കുട്ടി വായി-
ച്ചിവ സകലമതിന്നായ് ബാലവിപ്രൻ കുറിച്ചേൻ. 8

ഇപ്രകാരം വെണ്മണി മഹൻനമ്പൂരിപ്പാട്ടിലേക്കയച്ചതായിട്ടും മററനേകം സംഗതിവശാലും കൊച്ചുനമ്പൂരി അസംഖ്യം ശ്ലോകങ്ങൾ ഉണ്ടാക്കീട്ടുണ്ട്. പലവിധത്തിലുള്ള പാട്ടുകൾ, സങ്കീൎത്തനങ്ങൾ മുതലായവയും ഉണ്ടാക്കീട്ടുണ്ട്. സമസ്യകൾ പൂരിപ്പിച്ചിട്ടുള്ളതിന്നു സംഖ്യയില്ല. അദ്ദേഹം പൂരിപ്പിച്ചിട്ടുള്ള നാലു സമസ്യകളെ പൂരണങ്ങളോടുകൂടി താഴെ ചേൎക്കുന്നു.

വെളുത്ത ചോറെങ്കിലുമിഷ്ടഹീനൻ
വിളിച്ചുതന്നാലതിനില്ല സൗഖ്യം
വിളക്കു കാണാനുമുപായ നാരി
കുളിച്ചു കോപ്പിട്ടു വരുന്നപോലെ. 1

ഹംസം വാഹനമായവന്റെ ലിഖിതം
കഷ്ടം! മഹാദുഃഖദം
സംസാരാംബുധിതന്നിൽ വീണു കരുണാ-
രാശേ! വലഞ്ഞേനഹം
കംസൻതന്നുടെ വൈരിയാം മധുരിപോ-
ന്നാമത്രയം സൎവ്വദാ
സംസാരിപ്പതിനെങ്കിലും വഴി വഴി-
ക്കെന്നും വരുത്തീടണം. 2

ചെറുപ്പകാലത്തു തനൂരുഹങ്ങൾ
കറുത്തിരുന്നായതിലല്പമിപ്പോൾ
വെളുത്തതോൎത്താലിനിമേലിതെല്ലാം
വെളുത്തുപോമെന്നിഹ തോന്നിടുന്നു. 3

ഓണത്തിനും വിഷുവിനും തിരുവാതിരക്കും
പ്രാണാധിനാഥയെ വെടിഞ്ഞു വസിക്കയെന്നും
വാണീവരൻ മമ ശിരസ്സിൽ വരച്ചതോൎത്താൽ
പ്രാണൻ ത്യജിക്കിലതുതന്നെ ഗുണം മഹാത്മൻ! 4

മേല്പറഞ്ഞ സമസ്യകൾ വെണ്മണി മഹൻനമ്പൂരിപ്പാട്ടിലേതാണെന്നു ചിലർ പറയുന്നുണ്ട്. മൂന്നാംസമസ്യ നമ്പൂരിപ്പാട്ടിന്നുതന്നെ പൂരിപ്പിച്ചിട്ടുള്ളതും കേട്ടിട്ടുണ്ട്. താരതമ്യവിവേചനത്തിന്നായി ആ പൂരണവും ഇവിടെ ചേൎക്കുന്നു.

കുളത്ത ചെന്താമരതന്നകത്തെ-
ള്ളളത്തിനൊക്കും മിഴിമാർമണേ! കേൾ
തളത്തിൽ നിന്നിങ്ങനെതന്നെ നേരം
വെളുത്തുപോമെന്നിഹ തോന്നിടുന്നു.

കൊച്ചുനമ്പൂരി ഈശ്വരസ്തോത്രങ്ങളായിട്ടും സദാചാരങ്ങളായിട്ടും അനേകം ശ്ലോകങ്ങൾ ഉണ്ടാക്കീട്ടുണ്ട്. സ്ഥലച്ചുരുക്കത്താൽ അവയും ഇവിടെ ചേർക്കാൻ നിവൃത്തിയില്ല. പരൽപ്പേരിൻപ്രകാരം അക്ഷരനിർണ്ണയം ചെയ്ത് അർത്ഥം മനസ്സിലാക്കേണ്ടതായ ഒരു ശ്ലോകം ചേർക്കുന്നു.

* എൺപത്തൊന്നുരുളയെ വിട്ട് പതിനേ-
ഴൻപോട്ടു കൈക്കൊണ്ടുതാ-
നൻപത്തൊന്നവതാരബാലകനെഴും
മുപ്പത്തിമൂന്നെപ്പൊഴും
സമ്പത്തെന്നു ദൃഢീകരിച്ചതെഴുനൂ-
റാഞ്ചിൽ സ്മരിച്ചീടിലീ-
ങ്ങൻപത്തൊന്നുരുളയാക്കിയറുപ-
ത്തഞ്ചിൽ സുഖിക്കാമെടോ!

വെണ്മണി മഹൻനമ്പൂരിപ്പാടുണ്ടാക്കിയ മയൂരധ്വജചരിതം ആരും മുഴുവനാക്കീട്ടില്ല. നമ്പൂരിപ്പാട്ടിന്ന് ഇരുപത്തഞ്ചു ശ്ലോകത്തോളമുണ്ടാക്കീട്ടുള്ളതായി കേട്ടിട്ടുണ്ട്. കൊച്ചുനമ്പൂരിക്ക് അയച്ചതായ ഒരു പദ്യംകൊണ്ട് അതു സ്പഷ്ടമാകുന്നുമുണ്ട്. ആ ശ്ലോകം താഴെ എഴുതുന്നു:

പഞ്ചാരപ്പൊടിയോടു പാരമിടയും
തൽപദ്യമിപ്പോൾ ഭവാ-
നഞ്ചാറല്ല കൊടുത്തയച്ചതിരുപ-
ത്തഞ്ചും സഖേ! സാദരം
എഞ്ചോരത്തിഹ വന്നനേരമധുനാ
വാങ്ങിച്ചു വായിച്ചു ഞാൻ
നെഞ്ചാകെത്തെളിവായി മന്ദമെഴുനേ-
റ്റഞ്ചാറു ചാടീടിനേൻ.

മേൽപ്പറഞ്ഞ സംഗതികൊണ്ടു കൊച്ചുനമ്പൂരിയുടെ കവിതാരീതി വെണ്മണിമഹൻനമ്പൂതിരിപ്പാട്ടിലേയ്ക്കും ഏറ്റവും ബോധിച്ചതായിരുന്നു എന്നു സ്പഷ്ടമാകുന്നുണ്ട്. ഇപ്രകാരം സരസകവിയായ അദ്ദേഹം കൊല്ലം ഒരായിരത്തി അൻപതാമാണ്ടു മീനമാസത്തിൽ പരമഗതിയെ പ്രാപിക്കയും ചെയ്തു.

---

* എണ്പത്തൊന്ന്....വ്യാജം....പതിനേഴ്....സത്യം. അൻപത്തൊന്ന്....കൃഷ്ണ. മുപ്പത്തിമൂന്ന്....ലീല. എഴുനൂറ്റഞ്ചു....മനസ്സ്. അൻപത്തൊന്ന്....കം... [illegible]

# 20. ചെമ്പകശ്ശേരിരാജാവും മേല്പുത്തൂർഭട്ടതിരിയും

പ്രസിദ്ധവിദ്വാനും മഹാകവിയുമായിരുന്ന മേല്പുത്തൂർനാരായണഭട്ടതിരി ചെമ്പകശ്ശേരിരാജാവിന്റെ ഇഷ്ടനായിട്ടു കുറച്ചു കാലം അമ്പലപ്പുഴെ താമസിച്ചിരുന്നുവെന്നുള്ളതു ചരിത്രപ്രസിദ്ധമാണല്ലോ. അദ്ദേഹം അമ്പലപ്പുഴെ ചെന്നുചേരാനും രാജാവിന്റെ ഇഷ്ടനായിത്തീരാനുമുണ്ടായ കാരണത്തെയാണ് ഇവിടെ ആദ്യമായി പറവാൻ ഭാവിക്കുന്നതു്.

ഒരു കാലത്തു് അമ്പലപ്പുഴ നാടുവാണിരുന്ന രാജാവിന്നു പ്രതിദിനം ഒരു ബ്രാഹ്മണനെക്കൊണ്ടു ഭാരതം വായിപ്പിച്ചു കേട്ടല്ലാതെ ഭക്ഷണം കഴിക്കുകയില്ലെന്നു് ഒരു നിഷ്ഠയുണ്ടായിരുന്നു. അതിലേയ്ക്കു പ്രത്യേകമൊരു ബ്രാഹ്മണനെ ശമ്പളംവെച്ചു് ആക്കീട്ടുമുണ്ടായിരുന്നു. ആ ബ്രാഹ്മണൻ ഒരു ദിവസത്തെ വായന കഴിഞ്ഞു പിറേറദിവസത്തേയ്ക്കു തിരിച്ചെത്തിക്കൊള്ളാമെന്നു വിചാരിച്ചു് എവിടെയോ പോയി. അദ്ദേഹം വിചാരിച്ചതുപോലെ പിറേറദിവസത്തെ വായനയ്ക്കു വന്നെത്തുന്നതിന്നു് എന്തോ കാരണവശാൽ സാധിച്ചില്ല. രാജാവു നേരത്തെ കുളിയും തേവാരവുമെല്ലാം കഴിഞ്ഞു പതിവുപോലെ വായന കേൾക്കാൻ ചെന്നിരുന്നു. വളരെ നേരമിരുന്നിട്ടും വായനക്കാരൻബ്രാഹ്മണനെ കണ്ടില്ല. ഭക്ഷണത്തിന്റെ സമയം കഴിഞ്ഞപ്പോഴേയ്ക്കും രാജാവിന്നു വിശപ്പു കലശലായി. എവിടെനിന്നെങ്കിലും ഒരു ബ്രാഹ്മണനെ ഉടനെ വിളിച്ചുകൊണ്ടു വരേണമെന്നു പറഞ്ഞു ഭടന്മാരെ ഓടിച്ചു. അപ്പോൾ ഒരാൾ രാജാവിന്റെ അടുക്കൽച്ചെന്നു വഴിപോക്കനായ ഒരു ബ്രാഹ്മണൻ അമ്പലത്തിനകത്തു മണ്ഡപത്തിൽ ജപിച്ചുകൊണ്ടിരിക്കുന്നുണ്ടെന്നറിയിച്ചു. ഉടനെ രാജാവാളയച്ചു് ആ ബ്രാഹ്മണനെ വരുത്തി, "ഹേ! അങ്ങേയ്ക്കു കുട്ടിവായന ശീലമുണ്ടോ?" എന്നു ചോദിച്ചു. "കുറേശ്ശെ പരിചയമുണ്ടു്" എന്നു ബ്രാഹ്മണൻ പറയുകയും ഉടനെ രാജാവു ഭാരതം ഗ്രന്ഥമെടുത്തു കൊടുക്കുകയും ചെയ്തു. കർണ്ണപർവ്വമാണു് വായിച്ചിരുന്നതു്. അതിൽ ഭീമന്റെ കയറെത്തെ വർണ്ണിക്കുന്ന ഘട്ടത്തിൽ,

"ഭീമസേനഗദാത്രസ്താ ദുര്യോധനവരൂഥിനീ
ശിഖാ ഖാല്വാടകസ്യേവ കർണ്ണമൂലമുപാശ്രിതാ"

എന്നു കൂട്ടിവായിച്ചു. ഭാരതത്തിലില്ലാത്തതായ ഈ ശ്ലോകം കഷണ്ടിത്തലയനായ തന്നെ പുച്ഛിച്ചു് ആ നമ്പൂരി തൽക്ഷണം ഉണ്ടാക്കിയതാണെന്നു രാജാവിന്നു മനസ്സിലാകയാൽ, "അങ്ങുന്നാണോ മേല്പുത്തൂർനാരായണഭട്ടതിരി?" എന്നു നിസ്സംശയം ചോദിക്കുകയും ചെയ്തു. അപ്പോൾ രാജാവിനെ സന്തോഷിപ്പിക്കുന്നതിന്നായി അദ്ദേഹം,

അവ്യഞ്ജനസ്സാർക്ഷ്യകേളനൃൽ പദം ഘടയിഷ്യതി
തത്ര ഭവതു കല്പാന്തം ദേവനാരായണപ്രഭോ!

ഈ ശ്ലോകവും തൽക്ഷണമുണ്ടാക്കിച്ചൊല്ലി.

ഇദ്ദേഹം മേല്പുത്തൂർഭട്ടതിരിയാണെന്നറിഞ്ഞപ്പോൾ രാജാവിനു വളരെ സന്തോഷമുണ്ടാവുകയും ഭട്ടതിരി അന്നു് ഊണു കഴിച്ചിട്ടില്ലായിരുന്നതിനാൽ അവർ ഒപ്പമിരുന്നു് ഊണു കഴിക്കുകയും രാജാവു പിന്നെ കുറച്ചുകാലത്തേക്കു ഭട്ടതിരിയെ അവിടെ താമസിപ്പിക്കുകയും ചെയ്തു. ഇങ്ങനെയാണു് മേല്പുത്തൂർഭട്ടതിരി അമ്പലപ്പുഴരാജാവിന്റെ ഇഷ്ടനായി അവിടെ താമസിക്കുന്നതിനിടയായതു്. ഇങ്ങനെ താമസിച്ചിരുന്ന കാലത്തുണ്ടാക്കിയതാണു് "പ്രക്രിയാസർവ്വസ്വ"മെന്ന വ്യാകരണഗ്രന്ഥം. അക്കാലത്തു ഭട്ടതിരിയോടു് ഒരു നാടകമുണ്ടാക്കേണമെന്നു രാജാവും നാടകമുണ്ടാക്കിക്കിട്ടിയാൽ കല്പനയുണ്ടെങ്കിൽ അരങ്ങേററം കഴിച്ചുകൊള്ളാമെന്നു് അക്കാലത്തു് അതിസമർത്ഥനായി അവിടെയുണ്ടായിരുന്ന ചാക്യാരും പറഞ്ഞു. എങ്കിലും ഭട്ടതിരി, "ഒരു നാടകമുണ്ടാക്കുവാൻതക്കവണ്ണമുള്ള പാണ്ഡിത്യവും കവിത്വവുമെനിക്കില്ല; ചാക്യാർക്കു പറയാമെന്നുണ്ടെങ്കിൽ ഞാൻ ചില ചമ്പൂപ്രബന്ധങ്ങളുണ്ടാക്കിത്തരാം" എന്നു പറഞ്ഞതല്ലാതെ നാടകമുണ്ടാക്കാൻ തുനിഞ്ഞില്ല. വലിയ വിദ്വാനും മഹാകവിയുമായിരുന്ന ഭട്ടതിരിതന്നെ ഇപ്രകാരം പറഞ്ഞതുകൊണ്ടു് അക്കാലത്തു 'നാടകാദ്യം കവിത്വ'മെന്നുള്ളതല്ല, 'നാടകാന്തം കവിത്വ'മെന്നുള്ള അഭിപ്രായംതന്നെയാണു് വിദ്വാന്മാരുടെ ഇടയിൽ പ്രബലപ്പെട്ടിരുന്നതെന്നു സ്പഷ്ടമാകുന്നുണ്ടല്ലോ.

നാടകമുണ്ടാക്കുകയെന്നുള്ളതു് അശക്യമാണെങ്കിൽ ചമ്പൂപ്രബന്ധങ്ങളുണ്ടാക്കിയാലും മതിയെന്നു രാജാവു സമ്മതിക്കുകയാൽ ഭട്ടതിരി സുഭദ്രാഹരണം, ദൂതവാക്യം, രാജസൂയം, നൃഗമോക്ഷം, നിരനുനാസികം, മത്സ്യാവതാരം ഇത്യാദികളായ പത്തു ചമ്പൂപ്രബന്ധങ്ങളുണ്ടാക്കുകയും അവയെല്ലാം അമ്പലപ്പുഴരാജാവിന്റെ കല്പനപ്രകാരം ചാക്യാർ അരങ്ങേററം കഴിക്കുകയും ചെയ്തു. ഭട്ടതിരി പ്രബന്ധങ്ങൾ മുഴുവനുണ്ടാക്കിക്കൊടുത്തിട്ടു് അവ പിന്നീടു ചാക്യാരു തോന്നിച്ചു് അരങ്ങേററം കഴിക്കുകയല്ല ചെയ്തതു്. ഭട്ടതിരി ചാക്യാർക്കു് ഓരോ ദിവസം പറയാൻമാത്രം കുറേശ്ശ എഴുതിക്കൊടുക്കുകയും എഴുതിക്കൊടുക്കുന്നതു് അന്നന്നു തോന്നിച്ചു ചാക്യാർ അരങ്ങേററം കഴിക്കുകയുമാണു് ചെയ്തിരുന്നതു്. ഓരോ ശ്ലോകങ്ങൾക്കും ഗദ്യങ്ങൾക്കും ഭട്ടതിരി വിചാരിക്കുന്നതിലധികമർത്ഥം ചാക്യാർ പറഞ്ഞിരുന്നതിനാൽ സന്തോഷവും ഉത്സാഹവും വർദ്ധിക്കുകയാലാണു് ഭട്ടതിരി പത്തു പ്രബന്ധങ്ങളുണ്ടാക്കാനിടയായതു്. ഒരു പ്രബന്ധമുണ്ടാക്കുകയെന്നേ ഭട്ടതിരി ആദ്യം വിചാരിച്ചിരുന്നുള്ളു. ചാക്യാർ പറഞ്ഞ ഒരു വിശേഷാർത്ഥം ഉദാഹരണത്തിനായി താഴെ പറയുന്നു.

'സുഭദ്രാഹരണം' പ്രബന്ധത്തിലെ "അത്രാഗതം.........."

എന്ന ശ്ലോകത്തിനു ചാക്യാർ, 'കബരീ ഇഹ പ്രശിഥിലാ, ഇഹ നദ്ധാ' (തലമുടി ഇവിടെ വെച്ചു് അഴിഞ്ഞു, ഇവിടെ വെച്ചു കെട്ടി) എന്നുണ്ടയിട്ടന്വയിച്ചു് അർത്ഥം പറഞ്ഞു. കൂത്തു കഴിഞ്ഞപ്പോൾ ഭട്ടതിരി, "ചാക്യാർ ഞാൻ വിചാരിച്ചിരുന്നതിൽ ഒന്നു കടത്തിവെച്ചു. 'പ്രശി

ഢിലാ കബരീ ഇഹ നദ്ധാ' (അഴിഞ്ഞ തലമുടി ഇവിടെ വെച്ചു കെട്ടി) എന്നു് ഒരന്വയമേ ഞാൻ വിചാരിച്ചിരുന്നുള്ളു. ചാക്യാർ രണ്ടന്വയമായിട്ടു പറഞ്ഞതിലാണു് അധികം ചമൽക്കാരവും അർത്ഥപുഷ്ടിയുമുണ്ടാകുന്നതു്. അതിനാൽ ചാക്യാരുടെ മനോധർമ്മം വളരെ നന്നായി" എന്നു പറഞ്ഞു. ഇങ്ങനെ അനേകം ശ്ലോകങ്ങൾക്കു് ആ ചാക്യാർ ഭട്ടതിരി വിചാരിക്കുന്നതിലധികമർത്ഥം പറയുകയും അവയെല്ലാം ഭട്ടതിരിയും രാജാവും സമ്മതിക്കുകയും ചെയ്തിരുന്നു.

നാരായണഭട്ടതിരി സംസ്കൃതചമ്പൂപ്രബന്ധങ്ങളുണ്ടാക്കുകയും അവയെ ചെമ്പകശ്ശേരിരാജാവിന്റെ കല്പനപ്രകാരം അമ്പലപ്പുഴച്ചാക്യാരരങ്ങേറ്റം കഴിക്കുകയും ചെയ്തതിന്റെശേഷം ആ പ്രബന്ധങ്ങളെത്തന്നെ ശേഷമുള്ള ചാക്യാന്മാരും പാഠകക്കാരും ഉപയോഗിച്ചു തുടങ്ങുകയും അവയ്ക്കു സർവ്വത്ര പ്രചാരം സിദ്ധിക്കുകയും ചെയ്തു. ഭട്ടതിരിയെ അനുകരിച്ചു വേറെ ചില വിദ്വാന്മാരും രംഗോപജീവികളുടെ ഉപയോഗത്തെ ഉദ്ദേശിച്ചു ചമ്പൂപ്രബന്ധങ്ങളുണ്ടാക്കീട്ടുണ്ടു്. എങ്കിലും അവയിലൊന്നിനും ഭട്ടതിരിയുടെ പ്രബന്ധങ്ങളോളം പ്രചാരം സിദ്ധിച്ചിട്ടില്ല. ഭട്ടതിരി സംസ്കൃതചമ്പൂപ്രബന്ധങ്ങളുണ്ടാക്കി അരങ്ങേറ്റം കഴിപ്പിക്കുന്നതിനു മുമ്പു ചാക്യാന്മാർ, പാഠകക്കാർ മുതലായ രംഗോപജീവികൾ ഭാഷാചമ്പൂപ്രബന്ധങ്ങളാണു് ഉപയോഗിച്ചു വന്നിരുന്നതു്. അതിനാൽ ഭട്ടതിരിയുടെ പ്രബന്ധനിർമ്മാണോദ്യമം രംഗോപജീവികൾക്കും ജനങ്ങൾക്കാകപ്പാടെയും ഉപകാരകാരകമായിട്ടുണ്ടെന്നുതന്നെ പറയേണ്ടിയിരിക്കുന്നു.



## 21. വട്ടപ്പറമ്പിൽ വലിയമ്മ

കാർത്തികപ്പള്ളിത്താലൂക്കിൽച്ചേർന്ന കായംകുളം എന്ന പ്രദേശം തിരുവിതാംകൂറിൽ ചേരുന്നതിനു മുമ്പു് അതൊരു പ്രത്യേകരാജ്യമായി ഒരു രാജാവിനാൽ ഭരിക്കപ്പെട്ടിരുന്നതാണെന്നുള്ളതു പ്രസിദ്ധമാണല്ലോ. അവിടെ ഇപ്പോഴുള്ള 'പുതിയടത്തു' ക്ഷേത്രത്തിനു സമീപം വട്ടപ്പറമ്പിൽ എന്നു പ്രസിദ്ധമായിട്ടു് ഒരു നായർകുടുംബമുണ്ടായിരുന്നു. ഈ കുടുംബക്കാർക്കു കായംകുളത്തുരാജാവിന്റെ മന്ത്രിസ്ഥാനവും ആയുധാഭ്യാസവിഷയത്തിൽ ഗുരുസ്ഥാനവും തന്നിമിത്തം സേനാനായകത്വവുമുണ്ടായിരുന്നു. കൂടാതെ വിവാഹബന്ധത്താൽ ബന്ധുത്വവുമുണ്ടായിരുന്നു. ഇപ്രകാരം രാജാവിന്റെ ആശ്രയത്തിലും സംരക്ഷണത്തിലുമിരുന്ന ആ കുടുംബത്തിലുൾപ്പെട്ട ഒരു ശാഖക്കാർക്കു് എന്തോ കാരണവശാൽ ആ രാജാവിന്റെ അപ്രീതിക്കു പാത്രീഭവിക്കുകയാൽ കൊല്ലം 850-മാണ്ടിടയ്ക്കു് അവിടെനിന്നു പിരിഞ്ഞുപോകേണ്ടതായി വന്നു. പണ്ടേതന്നെ ശൂരന്മാരും ധൈര്യശാലികളും യുദ്ധവിദഗ്ദ്ധന്മാരുമായ അവർ അവിടെനിന്നു പിരിഞ്ഞുപോയി. എങ്കിലും ഏതാനും സൈ-

ന്യങ്ങളെ ശേഖരിച്ചുകൊണ്ടു കായംകുളത്തിനു സമീപംതന്നെ 'കീരിക്കാട്ട്' എന്ന ദിക്കിൽ ഏതാനും സ്ഥലം സ്വാധീനപ്പെടുത്തുകയും അവിടെ കോട്ട-കൊത്തളം മുതലായവയും ആ കോട്ടയ്ക്കകത്ത് ഒരു ഭവനവും ചില പരദേവതാലയങ്ങളുമുണ്ടാക്കിക്കുകയും ചെയ്ത് അനന്യാശ്രയമായും പൂർവ്വാധികം പ്രാബല്യത്തോടുകൂടിയും താമസിച്ചു. ശേഷമുള്ള ശാഖക്കാർ യഥാപൂർവ്വം കായംകുളത്തുരാജാവിനെ ആശ്രയിച്ചുതന്നെ കായംകുളത്ത് ആദികുടുംബത്തിലും താമസിച്ചുവന്നു. കീരിക്കാട്ടേക്കു മാറിത്താമസിച്ചവർ കായംകുളത്തുരാജാവിനെ ലേശംപോലും വകവെയ്ക്കാതെ സ്വാതന്ത്ര്യത്തോടുകൂടിയാണ് താമസിച്ചിരുന്നത്. എങ്കിലും അവരുടെ പ്രാബല്യത്തെയും പരാക്രമത്തെയും സൈന്യബലത്തെയും മറ്റും കുറിച്ചു വിചാരിച്ചിട്ടും, തന്റെ സൈനികന്മാർ അവരുടെ ശിഷ്യരും വളരെക്കാലം അവരുടെ അധികാരത്തിൻകീഴിൽ ഇരുന്നവരുമാകയാൽ അടുത്തുകൂടി വരുമ്പോൾ മറുഭാഗത്തു ചേർന്നുകളഞ്ഞെങ്കിൽ വലിയ ആപത്തായിത്തീരുമല്ലോ എന്നു ശങ്കിച്ചിട്ടും കായംകുളത്തുരാജാവിനു് അവരോടെതിർക്കാൻ ധൈര്യമുണ്ടായില്ല. അതിനാൽ അവർ കാലക്രമേണ ഒരു നാടുവാഴിയുടെ സ്ഥിതിയിലായിത്തീർന്നു.

വട്ടപ്പറമ്പിൽക്കുടുംബത്തിൽനിന്നു പിരിഞ്ഞുപോയി താമസം കീരിക്കാട്ടാക്കിയതിന്റെശേഷവും അവർ എഴുത്തുകുത്തുകളിലും മറ്റും ആ പുരാതനകുടുംബപ്പേർതന്നെയാണ് ഉപയോഗിച്ചിരുന്നത്. ഇപ്പോഴും അങ്ങനെതന്നെ നടത്തിവരുന്നു. എങ്കിലും കീരിക്കാട്ടുള്ള ഭവനം കോട്ടയ്ക്കകത്താകയാൽ ആ ദിക്കുകാർ ആ ഭവനത്തിനു 'കോട്ടയ്ക്കകത്ത്' എന്നുകൂടി പേർ പറഞ്ഞു തുടങ്ങുകയും അതു് ആ ദിക്കുകളിൽ ഒരുവിധം നടപ്പായിത്തീരുകയും ചെയ്തു. ഇപ്പോഴും അവിടങ്ങളിൽ ചിലർ അങ്ങനെ പറഞ്ഞുവരുന്നുമുണ്ട്.

കൊല്ലം 681-ാമാണ്ടുമുതൽ 710-ാമാണ്ടുവരെ രാജ്യം വാണിരുന്ന വീരഉദയമാർത്താണ്ഡവർമ്മ മഹാരാജാവിന്റെ കാലാനന്തരം 904-ാമാണ്ടു സാക്ഷാൽ മാർത്താണ്ഡവർമ്മമഹാരാജാവു രാജ്യഭാരം കയ്യേററ കാലംവരെ ചില ഇടപ്രഭുക്കന്മാർ, മാടമ്പിമാർ, എട്ടുവീട്ടിൽ പിള്ളമാർ മുതലായ രാജദ്രോഹികളുടെ അക്രമങ്ങളും ഉപദ്രവങ്ങളും നിമിത്തം തിരുവിതാംകൂർമഹാരാജകുടുംബത്തിലെ ആൺവഴിത്തമ്പുരാക്കന്മാർക്കും പെൺവഴിത്തമ്പുരാക്കന്മാർക്കും പലപ്പോഴും തലസ്ഥാനം വിട്ട് ഒളിച്ചോടിപ്പോയി പല സ്ഥലങ്ങളിൽ ചെന്ന് അജ്ഞാതവാസം ചെയ്യേണ്ടതായി വന്നിട്ടുണ്ടെന്നുള്ളതു പ്രസിദ്ധമാണല്ലോ. ആ കൂട്ടത്തിൽ ഒരു മഹാരാജ്ഞി ശത്രുഭയംനിമിത്തം പ്രാണരക്ഷാർത്ഥം കുറച്ചുകാലം അരിപ്പാട്ടു 'കരിപ്പാലിൽ' കോയിക്കൽ എഴുന്നള്ളി താമസിച്ചിരുന്നു. 933-ാമാണ്ടുമുതൽ 73-ാമാണ്ടുവരെ തിരുവിതാംകൂർരാജ്യം യഥായോഗ്യം ഭരിച്ചുവന്നിരുന്ന വിശ്രുതനായ കാർത്തികതിരുനാൾ മഹാരാജാതിരുമനസ്സുകൊണ്ടു തിരുവവതാരം ചെയ്തരുളിയതു് ആ മഹാരാജ്ഞിയിൽനിന്നും അവിടെവെച്ചുമായിരുന്നു. അങ്ങനെ ആ മഹാരാജ്ഞി ആ രാജകുമാരനോടുകൂടി അവിടെ എഴുന്നള്ളി താമസിച്ചിരുന്ന കാലത്തു കീ

തിക്കൊട്ടു വട്ടപ്പറമ്പിൽ അന്നു മൂപ്പായിരുന്ന സ്ത്രീ കൂടെക്കൂടെ മഹാരാജ്ഞിയെ മുഖംകാണിക്കാനായി കരിപ്പുഴിൽക്കോയിക്കൽ പോയ്ക്കൊണ്ടിരുന്നു. അതിനാൽ ആ സ്ത്രീയും മഹാരാജ്ഞിയും തമ്മിൽ പരിചയമായി എന്നുമാത്രമല്ല, പരസ്പരം അത്യന്തം സ്നേഹവും വിശ്വാസവുമായിത്തീരുകയും ചെയ്തു. ആ മഹാരാജ്ഞി തിരുവിതാംകൂർമഹാരാജകുടുംബത്തിലെ ഒരു പ്രധാനാംഗമായിരുന്നുവെങ്കിലും കാലസ്ഥിതികൊണ്ടും ദേശാന്തരവാസംനിമിത്തവും മററും പലവിധത്തിലുള്ള ബുദ്ധിമുട്ടുകളും ഞെരുക്കങ്ങളുമുണ്ടായിരുന്നു. അക്കാലത്തു് അതിനെല്ലാം പരിഹാരമുണ്ടാക്കിക്കൊടുത്തു സഹായിച്ചുകൊണ്ടിരുന്നതു വട്ടപ്പറമ്പിലെ ആ ഗുണവതിയും ബുദ്ധിശാലിനിയും ഔദാര്യനിധിയുമായ സ്ത്രീയായിരുന്നു. അവരുടെ സഹായമില്ലായിരുന്നുവെങ്കിൽ മഹാരാജ്ഞി തിരുമനസ്സിലേക്കു് അന്നു് അവിടെ കഴിച്ചുകൂട്ടുവാൻ കഴിയുമായിരുന്നുവോ എന്നുതന്നെ സംശയമാണു്. ആ സ്ത്രീ കൂടെക്കൂടെ ചെന്നു മഹാരാജ്ഞിയെ മുഖംകാണിക്കുകയും അവിടുത്തെ യോഗക്ഷേമങ്ങളെ അന്വേഷിക്കുകയും ചെല്ലുമ്പോഴെല്ലാം കാഴ്ച്ചു പണവും നിത്യോപയോഗങ്ങളായ ചില സാധനങ്ങളും തിരുമുൽക്കാഴ്ച വെയ്ക്കുകയും പതിവായിരുന്നു.

അങ്ങനെയിരിക്കുമ്പോൾ ഒരു ദിവസം വട്ടപ്പറമ്പിലെ ആ മൂത്ത സ്ത്രീ തിരുമുമ്പാകെ ചെന്നിരുന്ന സമയം, അന്നു മൂന്നു തിരുവയസ്സുമാത്രം പ്രായമായിരുന്ന രാജകുമാരൻ ആ സ്ത്രീയെക്കണ്ടിട്ടു തന്റെ മാതാവോടു്, "ഇതാരാണമ്മേ?" എന്നു കല്പിച്ചു ചോദിക്കുകയും അതിനു മറുപടിയായി മഹാരാജ്ഞി (ആ സ്ത്രീക്കു മഹാരാജ്ഞിയെക്കാൾ പ്രായക്കൂടുതലുണ്ടായിരുന്നതിനാൽ) "ഇതു നിന്റെ വലിയമ്മയാണു്" എന്നു കല്പിക്കുകയും ചെയ്തു. അന്നുമുതൽ ആ രാജകുമാരൻ ആ സ്ത്രീയെ വലിയമ്മ എന്നുതന്നെ വിളിച്ചുവന്നു. അവിടുന്നു് മഹാരാജാവായതിന്റെ ശേഷവും അങ്ങനെതന്നെ കല്പിച്ചു വിളിച്ചുവരുന്നതിനാൽ വട്ടപ്പറമ്പിൽക്കുടുംബത്തിൽ അന്നന്നു മൂപ്പായിരുന്ന സ്ത്രീകൾക്കു 'വലിയമ്മ' എന്നുള്ളതു് ഒരു സ്ഥാനപ്പേരായിത്തീർന്നു. അതിനാൽ ഇപ്പോഴും അവരെ എല്ലാവരും അങ്ങനെതന്നെ വിളിച്ചുവരുന്നു.

വട്ടപ്പറമ്പിൽ വലിയമ്മ എന്തെങ്കിലും തിരുമുൽക്കാഴ്ച വെയ്ക്കാനായി മഹാരാജ്ഞിയുടെ തിരുമുമ്പാകെ കൊണ്ടുചെന്നാൽ രാജകുമാരൻ ഓടിച്ചെന്നു തൃക്കയ്യിൽ വാങ്ങി അമ്മയുടെ അടുക്കൽ കൊണ്ടുചെന്നു കൊടുക്കുക പതിവായിരുന്നു. അതിനാൽ അവിടുന്നു തിരുമുപ്പെററതിന്റെ ശേഷവും വട്ടപ്പറമ്പിൽക്കുടുംബത്തിലെ സ്ത്രീകൾ മുഖംകാണിക്കാനായി ചെല്ലുന്ന സമയങ്ങളിൽ കൊണ്ടുചെല്ലുന്ന കാഴ്ചദ്രവ്യം തൃക്കയ്യിൽത്തന്നെ വാങ്ങുക പതിവായിരുന്നു എന്നുമാത്രമല്ല, തന്റെ പിൻവാഴ്ചക്കാരും അങ്ങനെ ചെയ്തുകൊള്ളണമെന്നു് ഒരേർപ്പാടു കല്പിച്ചു നിശ്ചയിക്കുകയും ചെയ്തു. ആ ഏർപ്പാടു് ഇപ്പോഴും അങ്ങനെതന്നെ നടന്നുവരുന്നുമുണ്ടു്.

രാമവർമ്മരാജകുമാരനെ അക്ഷരാഭ്യാസം ചെയ്യിക്കുന്നതിനു് ആദ്യം ഗുരുസ്ഥാനം വഹിച്ചതു മഹാരാജ്ഞി തന്നെയാണു്. പിന്നീട് അതിന്നു വേണ്ടുന്ന ചില ഏർപ്പാടുകൾ വട്ടപ്പറമ്പിൽ വലിയമ്മ ചെയ്തുകൊടുക്കുകയും ചെയ്തു. രാജകുമാരൻ അന്നു് ഏകദേശം അനാഥസ്ഥിതിയിലാണു് താമസിച്ചിരുന്നതെങ്കിലും വട്ടപ്പറമ്പിൽ വലിയമ്മയുടെ സഹായം നിമിത്തം യഥാകാലം വേണ്ടതുപോലെ വിദ്യാഭ്യാസം ചെയ്യിക്കപ്പെടുന്നതിന്നിടയായി. രാജകുമാരനു വട്ടപ്പറമ്പിൽ വലിയമ്മയുടെ പേരിൽ സാക്ഷാൽ വലിയമ്മയുടെ പേരിലെന്നപോലെതന്നെ, സ്നേഹബഹുമാനങ്ങളുണ്ടായിരുന്നു. അപ്രകാരംതന്നെ, രാജകുമാരനെക്കുറിച്ചു പുത്രനിർവ്വിശേഷമായ സ്നേഹവാത്സല്യം ആ വലിയമ്മയ്ക്കുമുണ്ടായിരുന്നു.

ഇങ്ങനെയിരിക്കുന്ന കാലത്തു് ഒരു ദിവസം വൈകുന്നേരം 'പെരളാവൂർ അടിതിരി' എന്നു പ്രസിദ്ധനായിരുന്ന ഒരു ബ്രാഹ്മണശ്രേഷ്ഠൻ അരിപ്പാട്ടു ചെന്നുചേന്നു. അത്താഴം കഴിക്കുന്നതിനു് എവിടെക്കേറിയാൽ തരമാകുമെന്നു് അന്വേഷിച്ചപ്പോൾ കരിപ്പാലിൽകോയിക്കൽ ചെന്നാൽ അത്താഴം കിട്ടുമെന്നും അവിടെ അരിവെപ്പു ബ്രാഹ്മരാണെന്നും ആരോ പറയുകയാൽ അദ്ദേഹം അവിടെച്ചെന്നുകേറി. അത്യൗദാര്യനിധിയായിരുന്ന രാജകുമാരൻ ആ ബ്രാഹ്മണോത്തമനെ കണ്ടയുടനെ അത്താഴത്തിനു ക്ഷണിക്കുകയും കുളിയും മററും കഴിച്ചുവരാനായി കല്പിച്ചയയ്ക്കുകയും ചെയ്തു. അടിതിരിപ്പാട്ടിന്നു കുളിയും സന്ധ്യാവന്ദനാദി നിത്യകർമ്മാനുഷ്ഠാനങ്ങളും കഴിഞ്ഞു ചെന്നപ്പോഴേക്കും അത്താഴം കാലമായിരുന്നു. അത്താഴം കഴിഞ്ഞതിന്റെശേഷം ആ ബ്രാഹ്മണവര്യൻ എവിടെനിന്നാണു് വരുന്നതെന്നും എവിടെപ്പോകാനായിട്ടാണു് പുറപ്പെട്ടിരിക്കുന്നതെന്നും മററും രാജകുമാരൻ കല്പിച്ചു ചോദിക്കുകയും താൻ കുറച്ചു വടക്കുനിന്നാണു് വരുന്നതെന്നും തനിക്കു വിവാഹം കഴിച്ചുകൊടുക്കാനുള്ള പ്രായം അതിക്രമിച്ചവരായി ഒൻപതു പെൺകിടാങ്ങൾ ഇരിക്കുന്നുണ്ടെന്നും ദാരിദ്ര്യംനിമിത്തം ഒരു കന്യകയെയെങ്കിലും വിവാഹം കഴിച്ചുകൊടുപ്പാൻ താൻ ശക്തനല്ലെന്നും തിരുവനന്തപുരത്തു ചെന്നു മഹാരാജാവിനെ മുഖംകാണിച്ചു വിവരമറിയിച്ചാൽ വല്ലതും നിവൃത്തിയുണ്ടായെങ്കിലോ എന്നു വിചാരിച്ചു താൻ തിരുവനന്തപുരത്തേക്കായിട്ടാണു് പുറപ്പെട്ടിരിക്കുന്നതെന്നും മററും ആ ബ്രാഹ്മണൻ പറയുകയും ചെയ്തു. അപ്പോൾ രാജകുമാരൻ, "ഒമ്പതു പെൺകിടാങ്ങളെ കൊടുക്കുന്നതിനു് എത്ര പണം വേണ്ടിവരും?" എന്നു കല്പിച്ചു ചോദിച്ചതിനു നമ്പൂരി, "ഒമ്പതിനായിരം പണമുണ്ടെങ്കിൽ ഒരു വിധം കഴിച്ചുകൂട്ടാമായിരുന്നു" എന്നു മറുപടി പറഞ്ഞു. (അക്കാലത്തു നമ്പൂരിമാർക്കു് ഒരു പെൺകൊടയ്ക്കു് ആയിരം പണത്തിലധികം സ്ത്രീധനം കൊടുക്കേണ്ടിയിരുന്നില്ല.) ഉടനെ രാജകുമാരൻ, "കാലത്തു തമ്മിൽ കണ്ടിട്ടേ പോകാവൂ" എന്നരുളിച്ചെയ്തിട്ടു നമ്പൂരിയെ കിടക്കാൻ കല്പിച്ചയച്ചു. അപ്പോൾത്തന്നെ രാജകുമാരൻ ഈ വിവരങ്ങളെല്ലാം കാണിച്ചു് ഒരു തിരുവെഴുത്തു വട്ടപ്പറമ്പിൽ വലിയമ്മയുടെ പേർക്കു് എഴുതി ഒരു ഭൃത്യന്റെ പക്കൽ കല്പിച്ചു കൊടുത്തു

യച്ചു. വലിയമ്മ തിരുവെഴുത്തു കണ്ടയുടൻ ഒൻപതിനായിരം പണം ഒമ്പതു കിഴിയാക്കിക്കെട്ടി ആ ഭൃത്യന്റെ കയ്യിൽത്തന്നെ കൊടുത്തയച്ചു. ഭൃത്യൻ കൊണ്ടുവന്ന പണക്കിഴികൾ വാങ്ങിവെച്ചതിന്റെശേഷം രാജകുമാരൻ പള്ളിക്കുറുപ്പിനു് എഴുന്നള്ളുകയും ചെയ്തു.

പിറേറദിവസം രാവിലെ രാജകുമാരൻ പള്ളിക്കുറുപ്പുണർന്നു പുറത്തെഴുന്നള്ളിയപ്പോഴേയ്ക്കും അടിതിരിപ്പാട്ടും അവിടെ എത്തി. ഉടനെ രാജകുമാരൻ പണക്കിഴി ഒമ്പതും എടുത്തുകൊണ്ടുവന്നു് ആ ബ്രാഹ്മണന്റെ കയ്യിൽ കൊടുത്തിട്ടു്, "ഇതാ ഇവയിൽ ഒൻപതിനായിരം പണമുണ്ടു്. ഇതിനായിട്ടു് ഇനി അങ്ങു തിരുവനന്തപുരംവരെ പോകേണമെന്നില്ല" എന്നു കല്പിച്ചു. അപ്പോൾ ആ ബ്രാഹ്മണോത്തമനു് "ഇത്രമാത്രം ഔദാര്യമുള്ള ഈ ബാലൻ ആരാണു്?" എന്നു സംശയം തോന്നുകയും വിവരം രാജകുമാരനോടുതന്നെ ചോദിക്കുകയും അവിടുന്നു വസ്തുതയെല്ലാം അരുളിച്ചെയ്യുകയും ചെയ്തു. സംഗതികളെല്ലാം മനസ്സിലായപ്പോൾ അടിതിരിപ്പാട്ടിലേയ്ക്കുണ്ടായ സന്തോഷവും സന്താപവും അത്ഭുതവും ബഹുമാനവും വാത്സല്യവുമെല്ലാം സീമാതീതങ്ങളായിരുന്നു എന്നുള്ളതു പറയേണ്ടതില്ലല്ലോ. ഉടനെ ആ ബ്രാഹ്മണോത്തമൻ പുളകാവൃതശരീരനായി ആനന്ദാശ്രു പൊഴിച്ചുകൊണ്ടു രണ്ടു കയ്യും രാജകുമാരന്റെ ശിരസ്സിൽ വെച്ചിട്ടു സഗൽഗ്ഗദം, "അവിടെയ്ക്കു് ഈ കഷ്ടപ്പാടുകളെല്ലാം തീർന്നു വളരെക്കാലം നിർബ്ബാധമായി രാജഭോഗങ്ങളനുഭവിച്ചു സുഖമായി വാണരുളുവാൻ സർവ്വേശ്വരൻ സഹായിക്കട്ടെ" എന്നനുഗ്രഹിച്ചു. അനന്തരം അദ്ദേഹം യാത്രയറിയിച്ചുകൊണ്ടു സസന്തോഷം സ്വദേശത്തേയ്ക്കുതന്നെ മടങ്ങിപ്പോവുകയും ചെയ്തു. ഈ സംഗതി നടന്ന കാലത്തു നമ്മുടെ കൊച്ചുതമ്പുരാനു കഷ്ടിച്ചു് ഒമ്പതു തിരുവയസ്സു മാത്രമേ പ്രായമായിട്ടുണ്ടായിരുന്നുള്ളു.

തദനന്തരം കുറച്ചു ദിവസം കഴിഞ്ഞപ്പോൾ മഹാരാജ്ഞി പുത്രസമേതം അരിപ്പാട്ടു് എഴുന്നള്ളി താമസിക്കുന്നുണ്ടെന്നുള്ള വിവരം എട്ടുവീടന്മാർ, മാടമ്പിമാർ മുതലായ രാജദ്രോഹികൾക്കു് അറിവു കിട്ടുകയാൽ ഇവരെ സംഹരിക്കാനായി അവർ ഇങ്ങോട്ടു പുറപ്പെട്ടിരിക്കുന്നു എന്നു ചാരന്മാർമുഖാന്തരം മഹാരാജ്ഞി അറിഞ്ഞു. അപ്പോൾ അവിടേയ്ക്കുണ്ടായ ഭയവും വ്യസനവും പരിഭ്രമവും എത്രമാത്രമായിരുന്നു എന്നു പറയാൻ പ്രയാസം. ഉടനെ അവിടുന്നു ചട്ടപ്പുറമ്പിലേയ്ക്കാളെ അയച്ചു്, വലിയമ്മയെ വരുത്തി, വിവരമെല്ലാം കല്പിച്ചു. വലിയമ്മ ഇതു കേട്ടിട്ടു്, "ഇതുനിമിത്തം അവിടുന്നു് ഒട്ടും വിസനിക്കുകയും പരിഭ്രമിക്കുകയും വേണ്ടാ. ഇതിനു സമാധാനം അടിയൻ ഉണ്ടാക്കിക്കൊള്ളാം. എന്തായാലും ഇനി ഇവിടെ എഴുന്നള്ളിത്താമസിച്ചാൽ ആപത്തുണ്ടായേയ്ക്കും. അതിനാൽ ഉടനെ എഴുന്നള്ളുന്നതിനു തയ്യാറാകണം" എന്നു തിരുമനസ്സറിയിച്ചതിന്റെശേഷം അക്കാലത്തു ദേശാധിപത്യവും അത്യാസബലവും സൈന്യബലവും പ്രാബല്യവും ധാരാളമുണ്ടായിരുന്ന മമ്പള്ളി(വഞ്ചിപ്പുഴ)ത്തമ്പുരാന്റെ പേർക്കു സങ്കടവി

വരത്തിന്നും ഒരെഴുത്തെഴുതിക്കൊടുത്തു് ഒരു ഭൃത്യനെ മുൻകൂട്ടി ചെങ്ങന്നൂർക്കു് ഓടിക്കുകയും കരിപ്പാലിൽക്കോയിക്കലുണ്ടായിരുന്ന പാത്രങ്ങൾ മുതലായവ സമീപത്തുതന്നെ വിശ്വാസമുള്ള ഒരു സ്ഥലത്താക്കി സൂക്ഷിക്കുകയും കീരിക്കാട്ടേയ്ക്കു് ആളെ അയച്ചു് ഏതാനും സൈനികന്മാരെയും ഭൃത്യന്മാരെയും ഒരു മേനാവും (ഡോലി) വരുത്തുകയും ചെയ്തു. അപ്പോഴേയ്ക്കും മഹാരാജ്ഞിയും കൊച്ചുതമ്പുരാനും അമൃതത്തും മറ്റും കഴിച്ചു് എഴുന്നള്ളത്തിനു തയ്യാറായി. ഉടനെ വലിയമ്മയും ഊണു കഴിക്കുകയും ഭൃത്യന്മാർ മുതലായവരെ ഊണു കഴിപ്പിക്കുകയും ചെയ്തിട്ടു ക്ഷണത്തിൽ യാത്ര പുറപ്പെട്ടു. മഹാരാജ്ഞിയും കുമാരനും വലിയമ്മയും മേനാവിലും ശേഷമുള്ളവർ കാൽനടയായിട്ടുമാണു് പുറപ്പെട്ടതു്.

അങ്ങനെ ചെങ്ങന്നൂർക്കു് ഒട്ടു സമീപം 'ബുധനൂർ' എന്ന ദിക്കിലുള്ള വലിയ പാടത്തു് എത്തിയപ്പോഴേയ്ക്കും പിള്ളമാരും മാടമ്പിമാരും വിവരമറിഞ്ഞു പിന്നാലെ അവിടെയെത്തി, ആ ദേശക്കാരായ ചില ദുഷ്ടന്മാരെക്കൂടെ കൂട്ടുപിടിച്ചുകൊണ്ടു കല്ലും കട്ടയും കൊടിയുമായി അടുത്തുകൂടി. ശത്രുക്കൾ അടുത്തു വരുന്നു എന്നു കണ്ടപ്പോൾ വലിയമ്മ മഹാരാജ്ഞിയെയും രാജകുമാരനെയും മേനാവിൽനിന്നു താഴെയിറക്കി ഒരു ദാസി (ഭൃത്യസ്ത്രീ)യുടെയും ചെറുക്കന്റെയും നിലയിൽ മേനാവിന്റെ പിന്നാലെ നടത്തുകയും വലിയമ്മ മേനാവിൽത്തന്നെ വാതിലടച്ചിരിക്കുകയും ഭൃത്യന്മാരോടും മറ്റും വേഗത്തിൽ നടക്കാനാജ്ഞാപിക്കുകയും ചെയ്തു. ശത്രുക്കൾക്കു സംഘബലം അധികമുണ്ടായിരുന്നതിനാൽ അവരോടെതിരിടാൻ പോകേണ്ടെന്നും മേനാവിന്റെ ചുറ്റും ചേർന്നു നടന്നുകൊണ്ടാൽ മതിയെന്നും സൈനികന്മാരോടും പറഞ്ഞു ചട്ടംകെട്ടി. അപ്പോഴേയ്ക്കും ശത്രുക്കൾ അടുത്തു വന്നു ഏറു തുടങ്ങി. മഹാരാജ്ഞിയും രാജകുമാരനും മേനാവിന്നകത്താണെന്നു വിചാരിച്ചു് അവർ അധികമെറിഞ്ഞതു മേനാവിന്റെനേരെയും മേനാവു ചുമക്കുന്നവരുടെ നേരെയും സൈനികന്മാരുടെ നേരെയുമായിരുന്നു. പാവപ്പെട്ടവരായ ഭൃത്യസ്ത്രീയും ചെറുക്കനുമാണെന്നു വിചാരിച്ചു മഹാരാജ്ഞിയെയും രാജകുമാരനെയും അവർ അധികമുപദ്രവിച്ചില്ല. അതു വലിയമ്മയുടെ കൗശലത്തിന്റെ ഫലമാണെന്നു പറയണമെന്നില്ലല്ലോ. ഭൃത്യന്മാർക്കും സൈനികന്മാർക്കും ധാരാളം ഏറു കൊണ്ടുവെന്നാലും അവർ ഓടിക്കളയാതെ ധൈര്യത്തോടുകൂടി അതെല്ലാം സഹിച്ചു മേനാവിന്റെ കൂടെത്തന്നെ നടന്നു. എങ്കിലും മേനാവിന്റെ വാതിൽ പൊളിഞ്ഞു ചില ഏറുകൾ വലിയമ്മയ്ക്കും കൊള്ളാതെയിരുന്നില്ല. അതു വരുമെന്നു വലിയമ്മ മുമ്പേതന്നെ വിചാരിച്ചിരുന്നു. തനിക്കു് എന്തെല്ലാമുപദ്രവങ്ങൾ പറ്റിയാലും മഹാരാജ്ഞിയെയും കുമാരനെയും രക്ഷിക്കണമെന്നുമാത്രമേ അവർ വിചാരിച്ചിരുന്നുള്ളു.

ഇങ്ങനെ ഒരുവിധം ചെങ്ങന്നൂരിന്റെ അതിർത്തിയിലെത്തിയപ്പോഴേയ്ക്കും വഞ്ഞിപ്പുഴത്തമ്പുരാനും സൈന്യസമേതം അവിടെ വന്നുചേർന്നു. തമ്പുരാനെയും സൈന്യങ്ങളെയും കണ്ടപ്പോഴേയ്ക്കും രാജദ്രോഹികളായ ദുഷ്ടന്മാരെല്ലാം ഭയവിഹ്വലന്മാരായി ഓടിയൊളിച്ചു. പിന്നെ

മഹാരാജ്ഞിയെയും രാജകുമാരനെയുംകൂടി മേനാവിൽ കയററി എല്ലാവരുംകൂടി വഞ്ചിപ്പുഴമഠത്തിൽ ചെന്നുചേൎന്നു. വട്ടപ്പറമ്പിൽ വലിയമ്മ അവിടെ മൂന്നു ദിവസം താമസിച്ചതിന്റെശേഷം മഹാരാജ്ഞിയെയും രാജകുമാരനെയും വഞ്ചിപ്പുഴത്തമ്പുരാന്റെ അടുക്കൽ പ്രത്യേകം പറഞ്ഞേല്പിച്ചിട്ടു യാത്രയുമറിയിച്ചു പരിവാരസമേതം സ്വദേശത്തേക്കു മടങ്ങിപ്പോരികയും ചെയ്തു.

അതിന്റെശേഷം കുറഞ്ഞൊരു ദിവസം കഴിഞ്ഞപ്പോൾ അന്നു നാടുവാണിരുന്ന വലിയരാമവൎമ്മമഹാരാജാവുതിരുമനസ്സിലേക്കു ശീലായ്മ കലശലായിരിക്കുന്നതായി കേൾക്കുകയാൽ, വഞ്ചിപ്പുഴത്തമ്പുരാൻ മഹാരാജ്ഞിയെ പുത്രസമേതം യാതൊരാപത്തിനും ഇടയാകാതെ തിരുവനന്തപുരത്തു കൊണ്ടുചെന്നാക്കുകയും പിന്നെ അധികം താമസിയാതെ മഹാരാജാവുതിരുമനസ്സുകൊണ്ടു നാടുനീങ്ങുകയും രാജകേസരിയെന്നു പ്രസിദ്ധനും വീരനും ശൂരനുമായിരുന്ന സാക്ഷാൽ മാൎത്താണ്ഡവൎമ്മമഹാരാജാവുതിരുമനസ്സിലേക്കു തിരുമൂപ്പു സിദ്ധിക്കുകയും അവിടുന്നു രാജദ്രോഹികളുടെ വംശത്തെ നാമാവശേഷമാക്കിത്തീൎക്കുകയും രാജ്യത്തു ക്ഷേമവും സമാധാനവും വൎദ്ധിപ്പിക്കുകയും ചെയ്തു. അതിനാൽ അന്തഃഛിദ്രങ്ങളും കലഹങ്ങളും കലാപങ്ങളും ശമിച്ചു. മഹാരാജകുടുംബത്തിലെ അംഗങ്ങളെല്ലാം പിന്നീടു നിൎബ്ബാധമായും നിൎഭയമായും സസുഖം നിവസിച്ചു.

ഇത്രയും പറഞ്ഞതുകൊണ്ടു വട്ടപ്പറമ്പിൽ വലിയമ്മയുടെ ബുദ്ധിസാമൎത്ഥ്യം, ഔദാൎയ്യം, ധീരത, തൽക്കാലോചിതകൎത്തവ്യജ്ഞാനം, രാജഭക്തി മുതലായ സൽഗ്ഗുണങ്ങൾ എത്രമാത്രമുണ്ടായിരുന്നു എന്നു സ്പഷ്ടമായല്ലോ. ഇനി വട്ടപ്പറമ്പിൽകുടുംബത്തെക്കുറിച്ചു തിരുവിതാംകൂർ മഹാരാജാക്കന്മാൎക്കു പ്രത്യേകമൊരു പ്രതിപത്തിയും കാരുണ്യവും ഉണ്ടാവാനുള്ള ചില കാരണങ്ങൾകൂടി ഈ ഉപന്യാസം അവസാനിപ്പിക്കുന്നതിനുമുമ്പായി പറയേണ്ടിയിരിക്കുന്നു.

മാൎത്താണ്ഡവൎമ്മമഹാരാജാവുതിരുമനസ്സുകൊണ്ടു കായംകുളംരാജ്യം പിടിച്ചടക്കണമെന്നു നിശ്ചയിച്ചതിന്റെശേഷം താൻ ഇന്നപ്രകാരം ചെയ്യാൻ നിശ്ചയിച്ചിരിക്കുന്നു എന്നും അതിനു വേണ്ടുന്ന സഹായങ്ങൾ ചെയ്തുതരണമെന്നും വട്ടപ്പറമ്പിൽ വലിയമ്മയുടെ പേൎക്കു സ്വകാൎയ്യമായി ഒരു തിരുവെഴുത്തയയ്ക്കുകയും അങ്ങനെ ചെയ്തുകൊള്ളാമെന്നു സമ്മതിച്ചു വലിയമ്മ മറുപടി അയച്ചുകൊടുക്കുകയും അപ്രകാരം മഹാരാജാവും രാമയ്യൻദളവയും യുദ്ധത്തിനായി സൈന്യസമേതം കായംകുളത്തെത്തിയ സമയം വലിയമ്മ അവിടെയുണ്ടായിരുന്ന സൈന്യങ്ങളെയെല്ലാം തന്റെ സഹോദരീപുത്രനോടുകൂടി അയച്ചു്, കഴിയുന്ന സഹായങ്ങളെല്ലാം ചെയ്തുകൊടുക്കുകയും ചെയ്തു. കായംകുളത്തുരാജാവു തോറേറാടുകയും മാൎത്താണ്ഡവൎമ്മമഹാരാജാവു ജയിക്കുകയും അതോടുകൂടി യുദ്ധം അവസാനിക്കുകയും ചെയ്തതിന്റെശേഷം രാമയ്യൻദളവയും വട്ടപ്പറമ്പിലുണ്ണിത്താനും (വട്ടപ്പറമ്പിലെ പുരുഷന്മാൎക്കു 'ഉണ്ണി

'ത്താൻ' എന്ന സ്ഥാനമേറ്റുള്ള കായംകുളത്തുരാജാവു കൊട്ടത്തിരുന്നതാണു്) കൂടി കോട്ടയ്ക്കകത്തു കടന്നു് കാര്യൊന്നു കണ്ടും കാണിച്ചും സഞ്ചരിച്ചുകൊണ്ടിരുന്ന മധ്യേ വിജിതനായ കായംകുളത്തുരാജാവിന്റെ ഒരു ഭടൻ ഒരു സ്ഥലത്തു് ഒളിച്ചുനിന്നുകൊണ്ടു് ഉണ്ണിത്താനെ ലക്ഷ്യമാക്കി വിഷലിപ്തമായ ഒരു ശരം പ്രയോഗിച്ചു. അതു കൊണ്ടയുടനെ ഉണ്ണിത്താൻ നിലത്തു പതിക്കുകയും സ്വല്പനേരത്തിനിടയിൽ കാലഗതിയെ പ്രാപിക്കുകയും ചെയ്തു. ഇതു കേട്ടപ്പോൾ മാർത്താണ്ഡവർമ്മമഹാരാജാവിനുണ്ടായ വ്യസനം സീമാതീതമായിരുന്നു. ഈ വർത്തമാനം കേൾക്കുമ്പോൾ ഉണ്ണിത്താന്റെ അമ്മയ്ക്കും വലിയമ്മയ്ക്കുമുണ്ടാകുന്ന ദുഃഖം എത്രമാത്രമായിരിക്കുമെന്നും അവരെ എതുപ്രകാരം സമാധാനപ്പെടുത്തുന്നു എന്നും വിചാരിച്ചിട്ടാണു് അവിടേയ്ക്കു് അധികം വ്യസനമുണ്ടായതു്. ഉണ്ണിത്താന്റെ അമ്മയ്ക്കു യുദ്ധവിദഗ്ദ്ധനും ധീരനും സുന്ദരനും യുവാവുമായിരുന്ന ആ ഒരു പുത്രൻമാത്രമേ ഉണ്ടായിരുന്നുള്ളു. ഈ സംഗതികളാകപ്പാടെ വിചാരിച്ചിട്ടു മഹാരാജാവു് അത്യന്തം വിഷണ്ണനായിത്തീർന്നു. എതുവിധവും ആ മാതാവിനെ സമാധാനപ്പെടുത്തണമല്ലോ എന്നു വിചാരിച്ചു മഹാരാജാവും രാമയ്യൻദളവയുംകൂടി അവിടെനിന്നു പുറപ്പെട്ടു കീരിക്കാട്ടു വട്ടപ്പറമ്പിലെത്തി. അപ്പോഴേയ്ക്കും നേരം അർദ്ധരാത്രി കഴിഞ്ഞിരുന്നതിനാൽ അവിടെ എല്ലാവരും കിടന്നു് ഉറക്കമായിരുന്നു. ഉണ്ണിത്താന്റെ അമ്മമാത്രം തന്റെ പുത്രൻ തിരിച്ചുവന്നില്ലല്ലോ എന്നുള്ള വിചാരംനിമിത്തം ഉറങ്ങീട്ടില്ലായിരുന്നു. മഹാരാജാവു പുറത്തു് എഴുന്നള്ളി നിന്നുകൊണ്ടു്, "അമ്മേ! അമ്മേ!" എന്നു വിളിച്ചു. അതു കേട്ടു് ഉണ്ണിത്താന്റെ അമ്മ തന്റെ പുത്രനാണു് വിളിക്കുന്നതെന്നു വിചാരിച്ചു സന്തോഷത്തോടുകൂടി വാതിൽ തുറന്നു് ഒരു വിളക്കുമായി പുറത്തു വന്നു. അപ്പോൾ കണ്ടതു് അപരിചിതന്മാരായ രണ്ടുപേരെ ആകയാൽ ആ അമ്മ "എന്റെ മകനെവിടെ?" എന്നു ചോദിച്ചു. അതിനു മറുപടിയായി തിരുമനസ്സുകൊണ്ടു് "ഇന്നുമുതൽ നിങ്ങളുടെ മകൻ ഞാനാണു്. നിങ്ങൾ പ്രസവിച്ച മകനെ ഇനി ജീവനോടുകൂടി കാണ്മാൻ നിങ്ങൾക്കു സാധിക്കില്ല" എന്നു കല്പിച്ചു. ഇതു കേട്ടു് ആ സാധ്വി ഇടിവെട്ടിയ മരംപോലെ കുറച്ചു നേരം നിശ്ചേഷ്ടയായി നിന്നുപോയി. എങ്കിലും ബുദ്ധിശാലിനിയായ ആ വിദുഷി ഉടനെ ധൈര്യത്തെ അവലംബിച്ചു മനസ്സിനെ ഉറപ്പിച്ചുകൊണ്ടു് "അങ്ങു് ആരാണു്? എന്റെ മകനു് എന്താപത്താണു് പററിയതു്?" എന്നു വീണ്ടും ചോദിച്ചു. ഉടനെ മഹാരാജാവുതിരുമനസ്സുകൊണ്ടു താൻ ആരാണെന്നും ഉണ്ണിത്താനു പ്രാണഹാനി സംഭവിക്കാനുണ്ടായ കാരണമിന്നതെന്നും കല്പിച്ചു കേൾപ്പിക്കുകയും വിവരമെല്ലാമറിഞ്ഞപ്പോൾ വീണ്ടും ദുഃഖാർത്തയായി ഭവിച്ച ആ സാധുസ്ത്രീയെ പലവിധത്തിലുള്ള സാന്ത്വനവാക്കുകൾകൊണ്ടു് ഒരുവിധം സമാശ്വസിപ്പിക്കുകയും ചെയ്തിട്ടു തിരിച്ചെഴുന്നള്ളുകയും ചെയ്തു. കാർത്തികതിരുനാൾ തിരുമനസ്സുകൊണ്ടു് ഒരു സ്ത്രീയെ വലിയമ്മയെന്നു വിളിച്ചതു

കൊണ്ടു വട്ടപ്പറമ്പിൽക്കുടുംബത്തിൽ അന്നന്നു മൂപ്പായിരിക്കുന്ന സ്ത്രീകൾക്കെല്ലാം വലിയമ്മ എന്ന സ്ഥാനം സിദ്ധമായതുപോലെ മാർത്താണ്ഡവർമ്മമഹാരാജാവുതിരുമനസ്സുകൊണ്ട് ആ ഒരു സ്ത്രീയെ അമ്മേ എന്നു കല്പിച്ചു വിളിച്ചതുനിമിത്തം ആ കുടുംബത്തിലുള്ള സ്ത്രീകൾക്കെല്ലാം അമ്മയെന്നുള്ള സ്ഥാനം സിദ്ധിച്ചു. ഇപ്പോഴും അവിടെയുള്ള സ്ത്രീകളെയെല്ലാം എല്ലാവരും അങ്ങനെതന്നെയാണ് പറഞ്ഞുവരുന്നത്. മാർത്താണ്ഡവർമ്മമഹാരാജാവു നാടുനീങ്ങുന്നതുവരെ ആ സ്ത്രീയെ സ്വമാതാവിനെ എന്നപോലെതന്നെ അത്യന്തം സ്നേഹബഹുമാനങ്ങളോടുകൂടി ആദരിച്ചിരുന്നു. എന്നുമാത്രമല്ല, ആ കുടുംബത്തേയ്ക്ക് അസംഖ്യം വസ്തുവകകളും പല സ്ഥാനമാനങ്ങളും കല്പിച്ചുകൊടുക്കുകയും ചെയ്തു. വട്ടപ്പറമ്പിൽക്കുടുംബത്തിലെ പുരുഷന്മാർക്കു മുമ്പിനാലെ ഉണ്ടായിരുന്ന ഉണ്ണിത്താൻ എന്ന പേർ ഭേദപ്പെടുത്തി, 'വലിയതാൻ' എന്ന സ്ഥാനം കല്പിച്ചുകൊടുത്തതും മാർത്താണ്ഡവർമ്മമഹാരാജാവാണ്. മഹാരാജ്ഞിയെന്നു വിചാരിച്ചു വട്ടപ്പറമ്പിൽ വലിയമ്മയെ ബുധനൂർ പാടത്തുവെച്ചു കല്ലെറിഞ്ഞ തദ്ദേശവാസികളായ ദുഷ്ടന്മാരെ ആ മഹാരാജാവു പിടിച്ചുവരുത്തി യഥാന്യായം ശിക്ഷിക്കുകയും അവർക്ക് ആ പാടത്തുണ്ടായിരുന്ന വസ്തുക്കളെല്ലാം 'ദ്രോഹപാട്ടം' എന്ന ഇനത്തിൽ ചേർത്തു കണ്ടുകെട്ടി സർക്കാരിലേക്കെടുക്കുകയും ചെയ്തു.

വട്ടപ്പറമ്പിലെ ഒരു വലിയതാൻ (മേല്പറഞ്ഞ വലിയമ്മയുടെ ഒരു ദൗഹിത്രപുത്രനെന്നാണ് കേട്ടിരിക്കുന്നത്) ഒരിക്കൽ ദേശസഞ്ചാരത്തിനായി പോവുകയും മൂകാംബി, കുടജാദ്രി മുതലായ സ്ഥലങ്ങളിൽ ദർശനം കഴിച്ചു വടക്കേ കോട്ടയത്തു വന്നുചേരുകയും കോട്ടയത്തു രാജാവിനെക്കണ്ടു പരിചയമാവുകയും അദ്ദേഹത്തിന്റെ അടുക്കൽനിന്ന് ഇന്ദ്രജാലം, മഹേന്ദ്രജാലം മുതലായ മോടിവിദ്യകൾ അഭ്യസിച്ച് അതിൽ അദ്വിതീയനായിത്തീരുകയും ചെയ്തതിന്റെശേഷം തിരുനൽവേലിമാർഗ്ഗം തിരുവനന്തപുരത്തു വന്നുചേർന്നുവെന്നും അന്നു നാടുവാണിരുന്ന കാർത്തികതിരുനാൾ രാമവർമ്മമഹാരാജാവുതിരുമനസ്സിലെ മുഖം കാണിക്കുകയും മഹാരാജാവു സന്തോഷസമേതം സൽക്കരിച്ചു വലിയതാനെ കുറച്ചു ദിവസം തിരുവനന്തപുരത്തു താമസിപ്പിക്കുകയും ചെയ്തുവെന്നും അക്കാലത്തു മോടിവിദ്യയിൽ ഏറ്റവും പ്രസിദ്ധനായി തിരുവനന്തപുരത്തുണ്ടായിരുന്ന 'പീതാംബരയ്യൻ' എന്ന പാരദേശികനെ വലിയതാൻ തോല്പിച്ചോടിച്ചുവെന്നും പത്മതീർത്ഥമധ്യത്തിൽ കീച്ചുവടസ്സാമാനങ്ങൾ നിരത്തി തങ്ങളുടെ സാമർത്ഥ്യത്തെ കാണിച്ച ഊറ്റക്കാരും ഐന്ദ്രജാലികന്മാരുമായ പട്ടാണികളെയും ഈ വലിയതാൻ വെള്ളത്തിൽ മുക്കി മടക്കിവിട്ടുവെന്നും വലിയതാന്റെ ഈവക പ്രയോഗങ്ങൾ കണ്ടു മഹാരാജാവു വളരെ സന്തോഷിക്കുകയും വിസ്മയിക്കുകയും വലിയതാന്റെ രണ്ടു കൈക്കും വീരശൃംഖലയും മറ്റനേകം സമ്മാനങ്ങളും കല്പിച്ചുകൊടുത്തു സന്തോഷിപ്പിച്ചയയ്ക്കുകയും ചെയ്തുവെന്നും പ്രസിദ്ധവിദ്വാനും മഹാകവിയുമായിരുന്ന അശ്വതിതിരുനാൾ ഇളയതമ്പുരാൻതിരുമനസ്സുകൊണ്ടു കുറച്ചു കാലം കൃഷ്ണപുരത്തെഴുന്നള്ളിത്താമ-

സിച്ച് ഈ വലിയതാന്റെ അടുക്കൽനിന്നു മോടിവിളികൾ അഭ്യസി
ക്കയുണ്ടായിട്ടുണ്ടെന്നും മററും ചില കഥകളും കേട്ടിട്ടുണ്ട്. വട്ടപ്പറ
മ്പിൽക്കുടുംബക്കാരും തിരുവിതാംകൂർമഹാരാജകുടുംബവുമായി ഇപ്ര
കാരമുള്ള അടുപ്പങ്ങളെല്ലാമുണ്ടാവാൻ പ്രധാനകാരണഭൂത ആ വലിയ
മ്മയാണെന്നുള്ളതു സ്പഷ്ടമാണല്ലോ.

ഐതിഹ്യങ്ങൾ മിക്കവാറും കേട്ടുകേൾവിയെ അടിസ്ഥാനപ്പെടു
ത്തിയും ഓരോരുത്തർ നിർമ്മിക്കുന്ന കള്ളക്കഥകളെ കൂട്ടിച്ചേർത്തും പറ
ഞ്ഞും എഴുതിക്കൂട്ടിയുണ്ടാക്കുന്നവയാണെന്നാണല്ലോ സാധാരണ ജന
ങ്ങളുടെ വിശ്വാസം. എന്നാൽ ഈ ഉപന്യാസത്തിൽ പറയപ്പെട്ടി
ട്ടുള്ള മിക്ക സംഗതികളും വട്ടപ്പറമ്പിൽ ഇപ്പോഴുമിരിപ്പുള്ള പുരാതന
രേഖാപ്രമാണങ്ങളെ അടിസ്ഥാനപ്പെടുത്തി എഴുതീട്ടുള്ളവയാണെന്നും
ഇതിലേക്കു വേറെയും ലക്ഷ്യങ്ങൾ കാണുന്നുണ്ടെന്നും അതിനാൽ ഈ
ഐതിഹ്യങ്ങളെപ്പററി അവിശ്വസിക്കാൻ യാതൊരു കാരണവുമില്ലെ
ന്നും വായനക്കാരെ അറിയിച്ചുകൊള്ളുന്നു. കിഴിക്കോട്ടു വട്ടപ്പറമ്പിൽ
ഭവനത്തിനു 'കോട്ടയ്ക്കകത്തു" എന്നുകൂടി ഒരു പേർ ഇപ്പോഴും ആ ദിക്ക
കാരിൽ ചിലർ പറഞ്ഞുവരുന്നതും അവിടെ കോട്ട, കിടങ്ങു മുതലായ
വയുടെ നഷ്ടാവശിഷ്ടങ്ങൾ ഇപ്പോഴും കാണാനുള്ളതും ആ ഭവനത്തിൽ
ഏററവും പഴക്കമുള്ള വലിയ തോക്കുകൾ, വാളുകൾ, ഈട്ടി, കുന്തം,
വേൽ മുതലായ ആയുധങ്ങൾ ഇപ്പോഴും കാണപ്പെടുന്നതും ഇതിലേ
ക്കു ഉത്തമലക്ഷ്യങ്ങളാണല്ലോ. തിരുവിതാംകൂർമഹാരാജാക്കന്മാർക്ക
വട്ടപ്പറമ്പിൽക്കുടുംബത്തോടുള്ള പ്രത്യേകപ്രതിപത്തി ഇപ്പോഴും നില
നിന്നുപോരുന്നുണ്ടെന്നുള്ളതിന്നും പല ദൃഷ്ടാന്തങ്ങളുണ്ട്. ഇവർക്കു ബ
ഹുമാനസൂചകമായി രണ്ടു വെള്ളിവില്ലുകാരെ കല്പിച്ചനുവദിച്ചിട്ടുള്ളതു
ഇന്നും നിറുത്തൽചെയ്യിട്ടില്ലാത്തതുതന്നെ ഒരു മുഖ്യലക്ഷ്യമാണല്ലോ.
കാർത്തികതിരുനാൾതിരുമനസ്സുകൊണ്ടും മാർത്താണ്ഡവർമ്മമഹാരാജാവുതി
രുമനസ്സുകൊണ്ടും വട്ടപ്പറമ്പിൽ വലിയമ്മയുടെ പേർക്ക് ഓരോ തി
രുവെഴുത്തുകൾ അയച്ചതായി മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ആ തിരുവെഴു
ത്തുകൾ വട്ടപ്പറമ്പിലെ പഴയ രേഖാപ്രമാണങ്ങളുടെ ശേഖര
ത്തിൽ അവർ സബഹുമാനം സൂക്ഷിച്ചുവെച്ചിരുന്നു. 1045-ാമാണ്ടിട
യ്ക്കു ദിവാനായിരുന്ന സർ. ടി. മാധവരായരവർകൾ ഒരു തിരുവിതാം
കൂർചരിത്രമെഴുതുന്നതിലേയ്ക്കായി വട്ടപ്പറമ്പിലുള്ള പഴയ രേഖാപ്രമാ
ണങ്ങൾ കാണണമെന്ന് ആവശ്യപ്പെടുകയും വലിയതാനവർകൾ അ
വ കാണിച്ചുകൊടുക്കുകയും ചിലതെല്ലാം മാധവരായർ അവർകളുടെ
ആവശ്യപ്രകാരം കൊടുത്ത കൂട്ടത്തിൽ ആ തിരുവെഴുത്തുകളും കൊടു
ക്കുകയും ചെയ്തു. ആ പ്രമാണങ്ങളൊന്നും തിരിയെ കൊടുത്തിട്ടില്ല.
എങ്കിലും അവയുടെ ശരിപ്പകർപ്പുകൾ ഇപ്പോഴും വട്ടപ്പറമ്പിൽ കാണു
ന്നുണ്ട്.

1058-ാമാണ്ടു വട്ടപ്പറമ്പിലെ അന്നത്തെ വലിയമ്മ തിരുവനന്ത
പുരത്തു ചെന്നു തന്റെ കുടുംബസംഗതികളെപ്പററി ഒരു സങ്കടഹ

ജ്ജി വിശാഖംതിരുനാൾതിരുമനസ്സിലെ സന്നിധിയിൽ സമൎപ്പിക്കുകയും തിരുമനസ്സുകൊണ്ടു് ആ ഹർജ്ജി തൃക്കയ്യിൽത്തന്നെ കല്പിച്ചു വാങ്ങുകയും ഉടൻതന്നെ താഴെ കാണുന്ന അൎത്ഥത്തിൽ അറിവെഴുതി തൃപ്പൂംചാൎത്തി സൎവ്വാധികാൎയ്യക്കാരെ ഏല്പിക്കുകയും ചെയ്തു.

"ഇതു വട്ടപ്പറമ്പിൽ വലിയമ്മയുടെ ഒരു ഹർജ്ജിയാണു്. ഇവർ വളരെ മാന്യതയോടും ഐശ്വൎയ്യത്തോടുമിരിക്കുന്ന ഒരു കുടുംബക്കാരാകുന്നു. ഈ ഹർജ്ജി ദിവാൻജിയുടെ പൂൎണ്ണമായും ശീഘ്രതയിലുമുള്ള ആലോചനയ്ക്കായി ഒരു സാധനത്തോടുകൂടി അയയ്ക്കണം. അമ്മ ഇവിടെ താമസിക്കുന്നു. അവരെ ആവശ്യത്തിലധികം താമസിപ്പിക്കരുതു്.

എന്നു രാമവൎമ്മ."

ഇതു മഹാരാജാവുതിരുമനസ്സിലെ പ്രീതിയും കാരുണ്യവും ഇവരുടെ പേരിൽ എത്രമാത്രമുണ്ടെന്നുള്ളതിനു് ഒരു ദൃഷ്ടാന്തമാണല്ലോ.

ഇനി വട്ടപ്പറമ്പുകുടുംബത്തിന്റെ താൽക്കാലികസ്ഥിതികൂടി സ്വല്പം പറയേണ്ടിയിരിക്കുന്നു. കായംകുളത്തു താമസിച്ചിരുന്ന ശാഖക്കാർ കായംകുളം തിരുവിതാംകൂറിൽ ചേൎന്നിട്ടു് അധികം താമസിയാതെതന്നെ നാമാവശേഷമായിത്തീൎന്നു. അവിടെ ഇപ്പോൾ അവരുടെ ചില പരദേവതാക്ഷേത്രങ്ങളും മററുമല്ലാതെ പഴയ ഭവനംപോലും കാണ്മാനില്ല. കീരിക്കാട്ടുള്ള ഭവനത്തിൽ കൊല്ലം 1000-ാമാണ്ടായപ്പോഴേക്കും ഒരു വലിയമ്മമാത്രമായിത്തീൎന്നു. അവർ വയോവൃദ്ധയായിത്തീരുകയും അവൎക്കു സന്തതിയില്ലാതിരിക്കുകയും ചെയ്കയാൽ വിവരം മഹാരാജാവിങ്കൽ തിരുമനസ്സറിയിച്ചു് അവിടത്തെ അനുവാദപ്രകാരം 1034-ാമാണ്ടു പന്തളത്തു 'തോട്ടത്തിൽ' ഉണ്ണിത്താന്മാരുടെ ഭവനത്തിൽനിന്നു കുടുംബമടക്കം ദത്തെടുത്തു വട്ടപ്പറമ്പിൽക്കുടുംബത്തിൽ അവകാശപ്പെടുത്തി. ആ ദത്തിലുൾപ്പെട്ടവരായി ഒരമ്മയും മൂന്നു സ്ത്രീസന്താനങ്ങളും രണ്ടു പുരുഷസന്താനങ്ങളുമുണ്ടായിരുന്നു. ആ മൂന്നു സ്ത്രീകളിൽ ഒരു സ്ത്രീ പന്തളത്തും ഒരു സ്ത്രീ കീരിക്കാട്ടു വട്ടപ്പറമ്പിലും താമസിക്കുകയും ഒരു സ്ത്രീയെ 1068-ാമാണ്ടു തീപ്പെട്ടുപോയ നെടുമ്പ്രത്തു കോയിക്കൽ വലിയ തമ്പുരാൻ അവർകൾ പട്ടും പരിവട്ടവുമിട്ടു് അവിടത്തെ പ്രണയിനിയാക്കി സ്വീകരിച്ചു് അവൎക്കു വേണ്ടുന്ന വസ്തുവകകളും ഗൃഹവും പുരയിടങ്ങളുമെല്ലാം കൊടുത്തു തിരുവല്ലായിൽ കൊണ്ടുവന്നു താമസിപ്പിക്കുകയും ചെയ്തു. കീരിക്കാട്ടു വട്ടപ്പറമ്പിൽ ഒടുക്കം ശേഷിച്ച വലിയമ്മ 1059-ാമാണ്ടു കൎക്കടകമാസം 18-ാംനു പരമഗതിയെ പ്രാപിച്ചുപോയി. ഇപ്പോൾ പന്തളത്തുള്ള തോട്ടത്തിൽഭവനത്തിലും കീരിക്കാട്ടു വട്ടപ്പറമ്പിലും തിരുവല്ലാ വട്ടപ്പറമ്പിലുമായി താമസിച്ചുവരുന്ന മൂന്നു ശാഖക്കാരും നേരെ ജ്യേഷ്ഠത്തിയനുജത്തിമാരുടെ സന്താനങ്ങളാണെന്നു വിശേഷിച്ചു പറയേണമെന്നില്ലല്ലോ.

# 22. വൈക്കത്തു തിരുനീലകണ്ഠൻ

വിശ്വവിശ്രുതനായിരുന്ന വൈക്കത്തു തിരുനീലകണ്ഠൻ എന്ന ഗജശ്രേഷ്ഠനെക്കുറിച്ചുള്ള ഓർമ്മ ഇന്നാട്ടുകാരുടെ മനസ്സിൽനിന്നു മാഞ്ഞുപോയിരിക്കുമെന്നു തോന്നുന്നില്ല. അവന്റെ യോഗ്യതാംശങ്ങൾ കണ്ടും കേട്ടും അറിഞ്ഞിട്ടുള്ളവർക്കും അവനെ ഒരിക്കലും വിസ്മരിക്കാൻ സാധിക്കുന്നതുമല്ല. (ആനയെ അതു് എന്നല്ലാതെ അവൻ എന്നു പറയുന്നതു ശരിയല്ലെന്നു ചിലർക്കു തോന്നിയേക്കാം. എന്നാൽ തിരുനീലകണ്ഠൻ സ്വഭാവംകൊണ്ടു് ഒരു മൃഗമല്ലാതെയിരുന്നതിനാൽ ഞാനിപ്രകാരം പറയുന്നതാണെന്നു വായനക്കാർ മനസ്സിലാക്കിക്കൊള്ളേണ്ടതാണു്.)

തിരുനീലകണ്ഠന്റെ ജനനം എന്നായിരുന്നുവെന്നു തീർച്ചപ്പെടുത്താൻ മാർഗ്ഗമൊന്നും കാണുന്നില്ല. എന്നാൽ ഇവനെ കാട്ടിൽനിന്നു പിടിച്ചു കൂട്ടിലിട്ടു പഴക്കിപ്പുറത്തിറക്കിയതിന്റെശേഷം ആദ്യമായി ഏറ്റുമാനൂർക്ഷേത്രത്തിൽ എഴുന്നള്ളിപ്പാനായി നിയമിക്കുകയാണു ചെയ്തതെന്നും അതു 965-ാമാണ്ടിടയ്ക്കായിരുന്നുവെന്നും അപ്പോൾ ഇവന്നു് ഏകദേശം നാലഞ്ചു വയസ്സു പ്രായമായിരുന്നു എന്നുമുള്ളതിനു ചില ലക്ഷ്യങ്ങളുണ്ടു്. അതിനാൽ നമ്മുടെ കഥാനായകന്റെ ജനനം കൊല്ലം 960-61 ആയിടയ്ക്കായിരിക്കുമെന്നു് ഊഹിക്കാം. എന്നാൽ ഇവൻ വൈക്കത്തു ചെന്നുചേർന്നതു് എന്നാണെന്നു നിർണ്ണയിക്കുന്നതിന്നും തക്കതായ ലക്ഷ്യമൊന്നുമില്ലാതെയാണിരിക്കുന്നതു്.

വൈക്കത്തു സന്ധ്യവേല തുടങ്ങിയാൽ ഉത്സവം കഴിയുന്നതുവരെയും രണ്ടുനേരവും എഴുന്നള്ളിപ്പു വേണ്ടതുകൊണ്ടും വിശേഷിച്ചും അഷ്ടമിനാൾ ഉദയനാപുരത്തപ്പന്റെ എഴുന്നള്ളത്തുകൂടി ഉള്ളതുകൊണ്ടും അവിടെ എന്നും രണ്ടു നല്ല ആനകൾ അവശ്യം വേണ്ടതായിട്ടാണിരിക്കുന്നതു്. ഒരുകാലത്തു് അവിടെ വേലായുധൻ എന്നും വിരൂപാക്ഷൻ എന്നും രണ്ടു വലിയ ആനകളുണ്ടായിരുന്നു. അക്കാലത്തു് ആ ആനകളെക്കൊണ്ടാണു് അവിടുത്തെ അടിയന്തരങ്ങൾ നിർവ്വഹിച്ചുവന്നിരുന്നതു്. വിരൂപാക്ഷൻ കഴിഞ്ഞതിന്റെശേഷം വേലായുധനെക്കൊണ്ടുമാത്രം അവിടെ മതിയാകാതെ വന്നതിനാലാണു് തിരുനീലകണ്ഠനെ അവിടെ നിയമിച്ചതു്. ഇതുകൊണ്ടു തിരുനീലകണ്ഠൻ വൈക്കത്തു ചെന്നുചേർന്ന സമയം അവന്റെ ബാല്യദശ കഴിഞ്ഞിരുന്നുവെന്നും വൈക്കത്തെ എഴുന്നള്ളിപ്പു നിർവ്വഹിക്കാൻ തക്ക പ്രായവും പുഷ്ടിയും അവന്നു സിദ്ധിച്ചിരുന്നുവെന്നും തീർച്ചയാക്കാം.

വേലായുധന്നു തിരുനീലകണ്ഠനെക്കാൾ വലിപ്പമുണ്ടായിരുന്നു. എങ്കിലും ഭംഗിയും തലയെടുപ്പും തിരുനീലകണ്ഠനോളം വേലായുധന്നുണ്ടായിരുന്നില്ല. എഴുന്നള്ളിക്കുന്ന സമയങ്ങളിൽ തിരുനീലകണ്ഠൻ തല ഒന്നുകൂടി ഉയർത്തിപ്പിടിക്കുമായിരുന്നു. അതിനാൽ ആ സമയം

മുമ്പിൽനിന്നു നോക്കിയാൽ വേലായുധനേക്കാൾ പൊക്കം കൂടുതൽ തിരുനീലകണ്ഠനാണെന്നു തോന്നും. തലയെടുപ്പ്, തലക്കട്ടി, മസ്തകത്തിന്റെ വിരിവ്, ദേഹത്തിന്റെ പുഷ്ടി, കൊമ്പുകളുടെയും ചെവികളുടെയും വലിപ്പം, ഭംഗി ഇങ്ങനെയുള്ള ഓരോ ഭാഗങ്ങൾ നോക്കിയാലും തിരുനീലകണ്ഠനെപ്പോലെയുള്ള ഒരാന "ന ഭൂതോ ന ഭവിഷ്യതി" എന്നുതന്നെ തീർച്ചപറയാം. എഴുന്നള്ളിക്കുന്ന സമയങ്ങളിൽ തല ഉയർത്തിപ്പിടിച്ചുകൊണ്ടും വാദ്യഘോഷങ്ങളുടെ താളമൊപ്പിച്ചു ചെവിയാട്ടിക്കൊണ്ടുമുള്ള അവന്റെ ആ നിലയുടെ ഭംഗി ഒന്നു വേറെ തന്നെയാണ്. എന്നാൽ വിസ്മയനീയവും ശ്ലാഘ്യവുമായിരിക്കുന്നതു തിരുനീലകണ്ഠന്റെ സ്വഭാവഗുണവും ബുദ്ധിമാഹാത്മ്യവുമാണ്.

ആനകളുടെ വർഗ്ഗത്തിലും ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ ഇങ്ങനെ നാലു വകയുണ്ടെന്നും അവയിൽ തിരുനീലകണ്ഠൻ ബ്രാഹ്മണവർഗ്ഗത്തിൽപ്പെട്ടവനാണെന്നുമാണ് ചിലരുടെ അഭിപ്രായം.

തിരുനീലകണ്ഠൻ മനസ്സറിഞ്ഞ് ആരെയും കൊന്നിട്ടില്ല. അവൻനിമിത്തം ഒരു മഹമ്മദീയസ്ത്രീമാത്രം മരിച്ചിട്ടുണ്ടെന്നു വേണമെങ്കിൽ പറയാം. ചിലപ്പോൾ എഴുന്നള്ളിപ്പാനായി തിരുനീലകണ്ഠനെ ചേർത്തല കൊണ്ടുപോകാറുണ്ടായിരുന്നു. അവനെ മുട്ടത്തങ്ങാടിയിൽക്കൂടി കൊണ്ടുപോകുമ്പോൾ മിക്ക കച്ചവടക്കാരും അവനു പഴക്കുല കൊടുക്കുക പതിവാണ്. ഒരിക്കൽ ഒരു മഹമ്മദീയവ്യാപാരി അവനു പഴക്കുല കൊടുത്തില്ല. ആ മഹമ്മദീയനു പഴവും പലഹാരങ്ങളും കച്ചവടമുണ്ടായിരുന്നിട്ടും പഴക്കുല കൊടുക്കാതിരുന്നതു ന്യായമായില്ലെന്നാണ് തിരുനീലകണ്ഠനു തോന്നിയത്. മററുള്ള കച്ചവടക്കാർ വില കൊടുത്തു പഴക്കുല വാങ്ങികൊടുത്ത സ്ഥിതിക്ക് അനേകം പഴക്കുലകൾ കൈവശം വെച്ചുകൊണ്ടിരിക്കുകയും പഴം വിററുതന്നെ വളരെ ലാഭമെടുത്തുകൊണ്ടിരിക്കുകയും ചെയ്യുന്ന ആ മഹമ്മദീയൻ ഒന്നും കൊടുക്കാതെയിരുന്നതിനാൽ നമ്മുടെ കഥാനായകനു വൈരസ്യം തോന്നിയതു് ഒരന്യായമായി വിചാരിക്കാനുമില്ലല്ലോ. എന്തെങ്കിലും തിരുനീലകണ്ഠൻ വഴിയിൽനിന്നുകൊണ്ടു തുമ്പിക്കൈ നീട്ടി മഹമ്മദീയന്റെ പീടികയിൽ നിന്നിരുന്ന ഒരു പഴക്കുലയുടെ ഒററത്തു പിടിച്ചു. അപ്പോൾ കച്ചവടം ചെയ്തുകൊണ്ടിരുന്ന ഒരു മഹമ്മദീയസ്ത്രീ പഴക്കുലയുടെ മറേറത്തലയ്ക്കു പിടിച്ച് അകത്തേയ്ക്കു വലിച്ചു. തിരുനീലകണ്ഠൻ പഴക്കുല പിടിച്ചു പുറത്തേയ്ക്കു വലിച്ചതിനോടുകൂടി ആ സ്ത്രീ വഴിയിൽ തിരുനീലകണ്ഠന്റെ മുമ്പിൽച്ചെന്നു വീണു. എങ്കിലും അവൻ അവളെ കുത്തുകയോ ചവിട്ടുകയോ എന്നല്ല, തൊടുകപോലും ചെയ്തില്ല. സ്ത്രീ തന്റെ മുമ്പിൽ വന്നു വീണയുടനെ തിരുനീലകണ്ഠൻ അവിടെനിന്നു പോയി. ആളുകൾ വന്നു സ്ത്രീയെ എടുത്ത് അകത്തു കൊണ്ടുപോയിക്കിടത്തി. അപ്പോഴയ്ക്കും അവൾ മരിച്ചിരുന്നു. അതു് അവളുടെ ആധികൊണ്ടെന്നല്ലാതെ തിരുനീലകണ്ഠൻ കൊന്നിട്ടെന്നു പറയാനില്ലല്ലോ.

തിരുനീലകണ്ഠൻ വൈക്കത്തു ചെന്ന കാലംമുതൽ അവസാനംവരെ അവൻെറ പ്രധാനപാപ്പാൻ മൂലയിൽ ഗോവിന്ദശ്ശാരു് എന്നൊരു നായരായിരുന്നു. അയാൾക്കു തിരുനീലകണ്ഠനെക്കുറിച്ചു പുത്രനിർവിശേഷമായ സ്നേഹവും വാത്സല്യവുമുണ്ടായിരുന്നു. തിരുനീലകണ്ഠനു നേരത്തേ എന്തെങ്കിലും ഭക്ഷണം കൊടുക്കാതെ അയാൾ ജലപാനംപോലും കഴിക്കുക പതിവില്ല. വൈകുന്നേരവും അവനു വയറു നിറയത്തക്കവണ്ണം തീററയ്ക്കു വക കരുതാതെ അയാൾ അത്താഴമുണ്ണാറില്ല. ഗോവിന്ദശ്ശാർ പതിവായി അവനെ പുഴയിൽ കൊണ്ടുപോയി കുളിപ്പിച്ചു ക്ഷേത്രത്തിൽ കൊണ്ടുചെന്നു തൊഴീച്ചു തീർത്ഥവും പ്രസാദവും ത്രിമധുരവും മററും മേടിച്ചുകൊടുക്കുന്നതു കണ്ടാൽ ഇവൻ അയാളുടെ മകൻതന്നെയായിരിക്കുമോ എന്നു തോന്നിപ്പോകും. അയാൾ അവനെ സാധാരണ വിളിച്ചുവന്നതും "മക്കളേ!" എന്നുതന്നെയാണു്. പിന്നെ അയാൾ തിരുനീലകണ്ഠനു 'ശങ്കു' എന്നൊരു ഓമനപ്പേരുംകൂടി ഇട്ടിരുന്നു. ചിലപ്പോൾ അയാൾ അതും വിളിക്കാറുണ്ടായിരുന്നു. അല്ലാതെ തിരുനീലകണ്ഠനെന്നുള്ള ശബ്ദം അയാൾ ഒരിക്കലും അവനെ വിളിക്കാനും പറയാനും ഉപയോഗിച്ചിരുന്നില്ല. തിരുനീലകണ്ഠൻ ഗോവിന്ദശ്ശാരെ വിചാരിച്ചിരുന്നതും തൻെറ പിതാവിനെപ്പോലെതന്നെയാണു്. അയാൾ ദൂരേനിന്നുകൊണ്ടു മക്കളേ, അല്ലെങ്കിൽ ശങ്കു എന്നു വിളിച്ചാൽ ഏററവും ആദരവോടും ഭയഭക്തിസ്നേഹബഹുമാനങ്ങളോടുംകൂടി ഉറക്കെ വിളികേട്ടുകൊണ്ടു് അവൻ ഓടിച്ചെല്ലുന്നതു കണ്ടാൽ എവരും വിസ്മയിച്ചുപോകും. ഗോവിന്ദശ്ശാർ തിരുനീലകണ്ഠനെ ഇപ്രകാരം വശംവദനാക്കിത്തീർത്തതു ചില മന്ത്രപ്രയോഗങ്ങൾകൊണ്ടാണെന്നു ചിലർ വിശ്വസിക്കുകയും പറയുകയും ചെയ്തിരുന്നു. വാസ്തവത്തിൽ അയാൾ സ്നേഹവാത്സല്യങ്ങളും പരിചരണാദികളുംകൊണ്ടാണു് അവനെ സ്വാധീനപ്പെടുത്തിയതു്. അയാൾക്കു് അതു് അനായാസേന സാധിച്ചതു് അവൻെറ സ്വഭാവഗുണംകൊണ്ടുമാണു്. ഗോവിന്ദശ്ശാർ ഒരിക്കലും തിരുനീലകണ്ഠനെ അടിക്കുകയും മററും ചെയ്തു വേദനപ്പെടുത്തീട്ടില്ല. സകലകാര്യവും നല്ല വാക്കു പറഞ്ഞുതന്നെയാണു് അയാൾ സാധിപ്പിച്ചിട്ടുള്ളതു്. അടിക്കുന്നതിനും മററും തിരുനീലകണ്ഠൻ ഒരിക്കലും കാരണമുണ്ടാക്കീട്ടില്ല. അതിനൊന്നും കാരണമുണ്ടാവാനും മാർഗ്ഗമില്ലായിരുന്നു. സാധാരണ ആനക്കാരന്മാരെപ്പോലെ ഗോവിന്ദശ്ശാർ തിരുനീലകണ്ഠനെക്കൊണ്ടു കല്ലുതടി പിടിപ്പിക്കുകയും മററും പതിവില്ല. എഴുന്നള്ളിപ്പുകൾക്കുമാത്രമല്ലാതെ അയാൾ അവനെ ഉപയോഗപ്പെടുത്താറില്ല. അതിലേക്കു—വിശേഷിച്ചും വൈക്കത്തു ക്ഷേത്രത്തിൽ വേണ്ടിവരുന്ന ബുദ്ധിമുട്ടും കഷ്ടപ്പാടുകളുമെല്ലാം സഹിക്കാൻ—തിരുനീലകണ്ഠൻ സദാ സന്നദ്ധനായിരുന്നു. ഗോവിന്ദശ്ശാർ പറഞ്ഞാൽപ്പിന്നെ പറയാനുമില്ല.

സാധാരണയാനകളെപ്പോലെ തിരുനീലകണ്ഠനെ തളയ്ക്കുക പതിവില്ല. പകൽസമയമെല്ലാം അവൻ വൈക്കത്തു മതില്ക്കകത്തുതന്നെയാണു് നില്ക്കുക പതിവു്. രാത്രികാലങ്ങളിൽ ഗോവിന്ദശ്ശാരുടെ

ഭാരുവീട്ടിന്നു സമീപം എവിടെയെങ്കിലും അയാൾ തീററി തയ്യാറാക്കി വെച്ചുകൊടുക്കുന്ന സ്ഥലത്തു നില്ക്കുകയും തീററി തിന്നുതീൎന്നാൽ കിടന്നുറങ്ങുകയും ചെയ്തുകൊള്ളും. വളരെ വാഴയും തെങ്ങിൻതയ്യുമുള്ള പുരയിടങ്ങളിലായാലും തിരുനീലകണ്ഠൻ അവയിലൊന്നും നഷ്ടപ്പെടുത്തുക പതിവില്ല. ഉത്സവകാലത്തു്, വിശേഷിച്ചു് അഷ്ടമിദിവസം, സ്ത്രീകളും പുരുഷന്മാരും കുട്ടികളും വൃദ്ധന്മാരും മററുമായി വൈക്കത്തു മതില്ക്കകത്തു ജനങ്ങൾ സദാ തിങ്ങിവിങ്ങി നിറഞ്ഞിരിക്കുമല്ലോ. ആ കൂട്ടത്തിൽ തിരുനീലകണ്ഠനുമുണ്ടായിരിക്കും. അവനെ തളച്ചിരിക്കുകയില്ലെന്നല്ല, ആനക്കാരനും അവിടെയെങ്ങുമുണ്ടായിരിക്കാറില്ല. എന്നാൽ അവന്നു ഗോവിന്ദശ്ശാർ ശേഖരിച്ചുകൊടുക്കുന്ന സാമാനങ്ങൾ തിന്നുകൊണ്ടു് ഒരരികിലെങ്ങാനും നില്ക്കുകയല്ലാതെ അവൻ യാതൊരുത്തരെയും യാതൊരു പ്രകാരത്തിലും ഉപദ്രവിക്കുക പതിവില്ല. അവന്റെ ഈ സാധുസ്വഭാവം കണ്ടിട്ടു ചില രസികന്മാർ ഫലിതമായി "തിരുനീലകണ്ഠനാന വലിയ കേസരിയാണെങ്കിലും വൈക്കത്തു മതില്ക്കകത്തു ചെന്നാൽ പട്ടിയാകും" എന്നു പറയാറുണ്ടു്.

വൈക്കത്തു ക്ഷേത്രത്തിൽ മിക്കദിവസവും സദ്യയുണ്ടായിരിക്കുന്നതു സാധാരണമാണല്ലോ. സദ്യയുള്ള ദിവസങ്ങളിലെല്ലാം ഒരു ചെമ്പു (മൂന്നു പറ അരിയുടെ) ചോറു തിരുനീലകണ്ഠനും കൊടുക്കണമെന്നു് ഏൎപ്പാടുണ്ടായിരുന്നു. അതു് അമ്പലവാസിസ്സദ്യ കഴിയുമ്പോളാണു് പതിവു്. അമ്പലവാസികൾ ഊണു കഴിഞ്ഞു് ഊട്ടുപുരയിൽനിന്നു് ഇറങ്ങിത്തുടങ്ങുമ്പോൾ ആരും പറയാതെതന്നെ തിരുനീലകണ്ഠൻ അടുക്കളവാതുക്കൽ ഹാജരാകും. അപ്പോൾ ദേഹണ്ഡക്കാർ പതിവുള്ള ചോറും പായസവും പാത്രങ്ങളിലാക്കി പുറത്തെടുത്തിടും. ഗോവിന്ദശ്ശാർ വന്നു് ഉരുട്ടിയുരുട്ടി വായിൽ വെച്ചുകൊടുക്കുകയും തിരുനീലകണ്ഠൻ മുറക്കു വാങ്ങി ഭക്ഷിക്കുകയും ചെയ്യും. ചിലപ്പോൾ ഗോവിന്ദശ്ശാർ വരാതെയിരുന്നാൽ ദേഹണ്ഡക്കാരിൽ പ്രധാനനായ 'വെങ്കിട്ടനെമ്പ്രാൻ' എന്നാളായിരുന്നു ചോറുരുട്ടിക്കൊടുക്കുക പതിവു്. ആ എമ്പ്രാന്തിരിയും തിരുനീലകണ്ഠനും തമ്മിലും വലിയ സ്നേഹമായിരുന്നു. ചുരുക്കത്തിലുള്ള ചില സദ്യകളുണ്ടായാൽ ചിലപ്പോൾ അമ്പലവാസിസ്സദ്യ ഉണ്ടായില്ലെന്നും വരും. എങ്കിലും തിരുനീലകണ്ഠനു പതിവുള്ളതു കൊടുക്കാതെയിരിക്കാറില്ല. അമ്പലവാസിസ്സദ്യ ഇല്ലാത്ത ദിവസങ്ങളിൽ അടുക്കളവാതില്ക്കൽ ഹാജരാകേണ്ടുന്ന സമയം നിശ്ചയമില്ലാതെ തിരുനീലകണ്ഠൻ ചിലപ്പോൾ സ്വല്പം താമസിച്ചുപോയിയെന്നും വരും. എന്നാൽ വെങ്കിട്ടനെമ്പ്രാൻ ചോറെടുത്തു പുറത്തിട്ടുകൊണ്ടു 'ശങ്കു' എന്നു് ഉറക്കെ വിളിക്കും. വിളി കേട്ടാലുടനെ അവനവിടെ എത്തുകയും ചോറു വാങ്ങി ഭക്ഷിക്കുകയും ചെയ്യും. ഭക്ഷണം കഴിഞ്ഞാലുടനെ യഥാപൂൎവ്വം അവൻ അവന്റെ സ്ഥാനത്തു പോയി നില്ക്കുകയും ചെയ്യും. ആനക്കൊട്ടിലിന്റെ വടക്കുവശത്തു കിഴക്കോട്ടു മാറി ആ അരികിലാണു് അവൻ പകൽസമയം നില്ക്കുക പതിവു്. ചില ദിവസം വല്ല കാരണത്താലും അവന്നു പതിവുള്ള ചോറു മുഴുവനും കിട്ടാതെ വന്നാൽ

അടുക്കളവാതില്ക്കൽനിന്നു് അവൻ പോവുകയില്ല. കുറച്ചു നേരംകൂടി അവിടെ നിന്നിട്ടും ചോറു മുഴുവനും കൊടുത്തില്ലെങ്കിൽ തഹശീൽദാർ ഇരിക്കുന്ന സ്ഥലത്തു ചെന്നു് ഉറക്കെ കുന്നു ഗർജ്ജിക്കും. തിരുനീലകണ്ഠൻ ആവലാതിക്കു ചെല്ലുമ്പോൾതന്നെ തഹശീൽദാരന്മാർക്കു കാര്യം മനസ്സിലാകും. അന്വേഷിക്കുമ്പോൾ ചോറു മുഴുവനും കൊടുത്തിട്ടില്ലായിരിക്കും. തഹശീൽദാരുടെ മുമ്പിൽനിന്നു് അവൻ പോകണമെങ്കിൽ അവനു കൊടുപ്പാനുള്ള ചോറു്, അല്ലെങ്കിൽ അതിനു ശരിയാകത്തക്കവണ്ണമുള്ള പഴം, ശർക്കര, നാളികേരം മുതലായ സാമാനങ്ങൾ ഏതെങ്കിലും കൊടുത്തുകഴിഞ്ഞാൽ വാങ്ങി ഭക്ഷിക്കുകയും സ്വസ്ഥാനത്തു പോയി നില്ക്കുകയും ചെയ്തുകൊള്ളും. ഇതിനൊന്നിനും തിരുനീലകണ്ഠനു് ആനക്കാരന്മാരുടെ സഹായം ആവശ്യമില്ലായിരുന്നു.

എഴുന്നള്ളിക്കാറാകുമ്പോൾ ആനക്കാരനവിടെയില്ലെങ്കിലും തിരുനീലകണ്ഠൻ സ്വയമേവ കൊടിമരച്ചുവട്ടിൽ ഹാജരാകും. തലയിൽക്കെട്ടു കെട്ടിക്കുന്നതിനു് ആരെങ്കിലും പുറത്തു കയറാം. അവൻ യാതൊരുപദ്രവവും ചെയ്യുകയില്ല. എന്നാൽ മുൻവശത്തുകൂടി കേറുകയും ഇറങ്ങുകയും ഗോവിന്ദശ്ശാരും എഴുന്നള്ളിക്കുന്ന ആളും മാത്രമേ പാടുള്ളു എന്നു് അവനു നിർബ്ബന്ധമുണ്ടു്. മറ്റാരായാലും അവൻ പിൻകാൽ പൊക്കിക്കൊടുക്കും. അതിലേ കേറുകയും ഇറങ്ങുകയും ചെയ്തുകൊള്ളണം എന്നാണു് അവന്റെ പക്ഷം. എഴുന്നള്ളിപ്പിനു് ആനക്കാരില്ലെങ്കിലും കഴിച്ചുകൂട്ടുന്നതിനു് ഒരു പ്രയാസവുമില്ല. ഇന്നിന്ന സ്ഥലങ്ങളിൽ നടക്കണം, ഇന്ന സ്ഥലത്തു വേഗത്തിൽ നടക്കണം, ഇന്ന സ്ഥലത്തു സാവധാനത്തിൽ നടക്കണം; നില്ക്കേണ്ടതു് ഇത്ര നേരം വേണം ഇത്രാമതിത്രാമതുത്സവങ്ങളിൽ ശ്രീവേലിക്കും വിളക്കിനും ഇത്രയിത്ര നേരം താമസിക്കണം എന്നും മറ്റുമുള്ള കാര്യങ്ങൾ തിരുനീലകണ്ഠനു നല്ല നിശ്ചയമുണ്ടായിരുന്നു. ആനക്കാരുണ്ടായിരുന്നാൽ അവർ പറവു്, കേളി, വളരെ വിസ്തരിച്ചുള്ള നാഗസ്വരപ്രദക്ഷിണം, ചെണ്ടപ്രദക്ഷിണം എന്നിവയാകുമ്പോൾ തിരുനീലകണ്ഠന്റെ കാലുകളിന്മേൽ ചാരിയിരുന്നുറങ്ങുക പതിവാണു്. എന്നാൽ നില്ക്കുന്ന നിലയിൽ സ്വ
ന്നു നടന്നുതുടങ്ങാറാകുമ്പോൾ അവൻ പതുക്കെ തുമ്പിക്കൈകൊണ്ടും
മറ്റും അവരെ ഉണർത്തുകയല്ലാതെ ഉപദ്രവിക്കുക പതിവില്ല.

സന്ധ്യവേലക്കാലത്തും ഉത്സവകാലത്തും വിളക്കിന്റെ ഉരുട്ടുചെണ്ടപ്രദക്ഷിണം വടക്കേ നടയിലാകുമ്പോൾ തിരുനീലകണ്ഠൻ അതിഗംഭീരശബ്ദത്തോടുകൂടി ഒന്നുരണ്ടു ഗർജ്ജിക്കുക പതിവാണു്. അപ്പോൾ വലിയ കലവറയിൽനിന്നു മുന്നാലു പഴക്കുല കൊണ്ടുചെന്നു് അവനു കൊടുത്തുകൊള്ളണം. പിന്നെ എത്രനേരം വേണമെങ്കിലും നില്ക്കുന്നതിനു് അവനു യാതൊരു വിരോധവുമില്ല. അതു കൊടുത്തിട്ടില്ലെങ്കിൽ അവൻ ക്ഷണത്തിൽ നടന്നു പ്രദക്ഷിണം തികച്ചിട്ടു കൊടിമരച്ചുവട്ടിൽ ചെന്നു മടക്കും. ഉടനെ ഇറക്കിയെഴുന്നള്ളിച്ചുകൊള്ളണം. അങ്ങനെയാണു് അതിന്റെ ഏർപ്പാടു്. അവന്റെ ഹിതത്തിനു വിപരീതമായി ഗോവിന്ദശ്ശാരൊന്നും പറയാറില്ല. പറഞ്ഞാൽ കേൾക്കുമേ.

എന്നു് അയാൾ പരീക്ഷിച്ചിട്ടില്ല. ഗോവിന്ദശ്ശാരു പറഞ്ഞാൽ തിരുനീലകണ്ഠൻ എന്തും ചെയ്യുമെന്നാണു് പരസമ്മതം. ആ മാനം പോയ്പ്പോയെങ്കിലോ എന്നു വിചാരിച്ചുകൂടിയായിരിക്കാം അതു പരീക്ഷിച്ചുനോക്കാതെയിരുന്നിട്ടുള്ളതു്. തിരുനീലകണ്ഠന്റെ ഈ സ്വഭാവം എല്ലാവർക്കും അറിയാവുന്നതുകൊണ്ടു് അവന്റെ ഗർജ്ജനം കേട്ടാലുടനെ പഴക്കുല കൊണ്ടുചെന്നു കൊടുക്കാതെയിരിക്കാറില്ല. ചില തഹശീൽദാരന്മാരുടെ സ്വഭാവവ്യത്യാസംനിമിത്തം ഒന്നോ രണ്ടോ പ്രാവശ്യമേ തിരുനീലകണ്ഠന്റെ ഗർജ്ജനം കേട്ടിട്ടു പഴക്കുല കൊടുക്കാതെയിരുന്നിട്ടുള്ളു. അന്നൊക്കെ അവൻ മേല്പറഞ്ഞപ്രകാരം വിളക്കു ക്ഷണത്തിൽ കഴിച്ചുകൂട്ടുകയും ചെയ്തു.

തിരുനീലകണ്ഠന്റെ ഓർമ്മശക്തിയും വിസ്മയിക്കത്തക്കതുതന്നെയായിരുന്നു. ഒരിക്കൽ അവനെ ഏറ്റുമാനൂരാറാട്ടിനെഴുന്നള്ളിക്കാൻ കൊണ്ടുപോയിരുന്നു. എഴുന്നള്ളിച്ചു വടക്കെ നടയിലായപ്പോൾ ചുററമ്പലത്തിൽനിന്നു പുറത്തേക്കു് അടിയിൽക്കൂടിയുള്ള ഓകിന്റെ മീതെയിട്ടിരുന്ന തളക്കല്ലിന്മേൽ അവൻ ചവിട്ടുകയും ആ കല്ലു കീഴ്പ്പോട്ടു താണുപോവുകയും ചെയ്തു. തിരുനീലകണ്ഠൻ അവന്റെ സാമർത്ഥ്യംകൊണ്ടു കാൽ ആ കുഴിയിലകപ്പെടാതെ ക്ഷണത്തിൽ അവിടം കടന്നുകളഞ്ഞു. പിന്നെയും ആണ്ടുതോറും അവനെ ഏറ്റുമാനൂരാറാട്ടിനെഴുന്നള്ളിക്കാൻ കൊണ്ടുപോകാറുണ്ടായിരുന്നു. എന്നാൽ അവൻ വടക്കെ നടയിൽ ആ ഓകിന്റെ ചൊവ്വിനാകുമ്പോൾ ആ തളക്കല്ലിന്മേൽ ചവിട്ടാതെ കാൽ അകത്തിവെയ്ക്കുക പതിവായിരുന്നു. വളരെ കാലം കഴിഞ്ഞിട്ടും ഒരിക്കലവനു് അബദ്ധം പററാൻ ഭാവിച്ച ആ സംഗതി അവൻ മറന്നില്ല.

തിരുനീലകണ്ഠനു നമ്മുടെ ഇപ്പോഴത്തെ ഗംഗാധരനെയും മററും പോലെ കൂട്ടാനെക്കുത്തുകയെന്നുള്ള ദുസ്സ്വഭാവവുമുണ്ടായിരുന്നില്ല. എന്നുമാത്രമല്ല, അവനു സ്വജാതിസ്നേഹവും ധാരാളമുണ്ടായിരുന്നു. ചില കുട്ടിയാനകൾ തിന്നാനൊന്നുമില്ലാതെ വിശന്നു നില്ക്കുന്നതു കണ്ടാൽ അവൻ അവന്റെ തീറ്റസ്സാമാനങ്ങളിൽനിന്നു കുറേശ്ശയെടുത്തു് അവയുടെ മുൻപിലേക്കു മാററിയിട്ടുകൊടുക്കുക പതിവാണു്. എന്നാൽ കൂട്ടാനെക്കുത്തുന്ന ആനകളോടു് അവനു വളരെ വിരോധവുമാണു്. വേലായുധൻ കഴിഞ്ഞതിന്റെശേഷം ഒരഷ്ടമിക്കെഴുന്നള്ളത്തിനു ചങ്ങനാശ്ശേരി ലക്ഷ്മീപുരത്തു കൊട്ടാരംവക ഒരാനയെ വൈക്കത്തു വരുത്തിയിരുന്നു. ആ ആനയും വളരെ നല്ലതായിരുന്നു. പക്ഷേ കൂട്ടാനെക്കുത്തുകയെന്നുള്ള ദുസ്സ്വഭാവംകൊണ്ടു് അവനെ എഴുന്നള്ളത്തിനു കൊണ്ടുപോകാൻ എല്ലാവർക്കും വളരെ ഭയമായിരുന്നു. വൈക്കത്തു് അക്കൊല്ലം വേറെ നല്ലയാനയെക്കിട്ടായ്കകൊണ്ടുമാത്രം അവനെ വരുത്തിയതാണു്.

അഷ്ടമിദിവസം വൈക്കത്തപ്പനെയും ഉദയനാപുരത്തപ്പനെയും എഴുന്നള്ളിക്കുന്നതിനു രണ്ടു നല്ലയാനകളില്ലാതെ നിവൃത്തിയില്ലല്ലോ. ലക്ഷ്മീപുരത്തു കൊട്ടാരത്തിലെ ആനയെ വരുത്തിയ കാലം അഷ്ടമിക്കു കൊട്ടാരംവക ആനപ്പുറത്തു വൈക്കത്തപ്പനെയും തിരുനീലകണ്ഠന്റെ പുറത്തു് ഉദയനാപുരത്തപ്പനെയുമാണു് എഴുന്നള്ളിച്ചിരുന്നതു്. ഉദയനാപുരത്തപ്പന്റെ എഴുന്നള്ളത്തു വടക്കെ ഗോപുരത്തിനകത്തു കടന്നു കിഴക്കോട്ടു തിരിഞ്ഞപ്പോൾ വൈക്കത്തപ്പനെ വഹിച്ചുകൊണ്ടു കൊട്ടാരംവക ആന കിഴക്കെ ആനക്കൊട്ടിലിൽ പടിഞ്ഞാട്ടു തിരിഞ്ഞു നില്ക്കുന്നുണ്ടായിരുന്നു. തിരുനീലകണ്ഠൻ തലയുയർത്തിപ്പിടിച്ചു ചെവിയുമാട്ടി മന്ദം മന്ദം ആടിക്കുഴഞ്ഞു് അങ്ങനെ വരുന്നതു കണ്ടിട്ടു കൊട്ടാരംവക ആനയ്ക്കു് ഒട്ടും രസിച്ചില്ല. നമ്മുടെ കഥാനായകനെ നേരിട്ടു കണ്ടപ്പോഴേയ്ക്കും മറ്റേയാന ചെവി വട്ടം പിടിക്കുകയും വാലുയർത്തിപ്പിടിക്കുകയും ചെയ്തുകൊണ്ടു മുൻപോട്ടു നടന്നുതുടങ്ങി. ആനക്കാരന്മാർ തോട്ടിയിട്ടു പിടിക്കുകയും കുന്തംകൊണ്ടു കുത്തുകയും മറ്റും ചെയ്തിട്ടും അവൻ നിന്നില്ല. ആ ആന ആനക്കൊട്ടിലിനു പുറത്തായപ്പോഴേയ്ക്കും വൈക്കത്തു മതില്ക്കകത്തുണ്ടായ ഭൂകമ്പം ഇന്നപ്രകാരമെന്നു പറയാൻ പ്രയാസം. വാദ്യക്കാർ, തീവട്ടിക്കാർ മുതലായവർപോലും പ്രാണഭീതിയോടുകൂടി നാലുപുറത്തേയ്ക്കും ഓടി. ഇതൊക്കെയായിട്ടും നമ്മുടെ തിരുനീലകണ്ഠനും ഗോവിന്ദശ്ശാർക്കും ഒരിളക്കവുമുണ്ടായില്ല. കൊട്ടാരംവക ആന അടുത്തുതുടങ്ങിയപ്പോൾ തിരുനീലകണ്ഠൻ ഗോവിന്ദശ്ശാരുടെ കയ്യിലിരുന്ന വളർവടി തുമ്പിക്കയ്യിൽ മേടിച്ചു പിടിച്ചു. കൊട്ടാരംവക ആന തിരുനീലകണ്ഠനെ കുത്താനായി പാഞ്ഞുചെന്ന സമയം തിരുനീലകണ്ഠൻ സ്ഥാനം നോക്കി ആ വടികൊണ്ടു് ഒരടി കൊടുത്തു. അടി കൊണ്ട ഉടനെ കൊട്ടാരംവകയാന ഉറക്കെ നിലവിളിച്ചുകൊണ്ടു് ഓടിച്ചെന്നു ബലിക്കല്പുരയിൽക്കയറി പേടിച്ചു വിറച്ചുകൊണ്ടു നിന്നു. ആനക്കാരന്മാർ പഠിച്ച വിദ്യകളെല്ലാം നോക്കീട്ടും ആ ആനയെ അപ്പോൾ അവിടെനിന്നു് ഇറക്കിക്കൊണ്ടുപോകാൻ കഴിഞ്ഞില്ല. വൈക്കത്തപ്പനെയും ഉദയനാപുരത്തപ്പനെയുംകൂടി ഒരുമിച്ചു് ആനക്കൊട്ടിലിൽ എഴുന്നള്ളിച്ചു നിറുത്തീട്ടു വേണമല്ലോ കാണിക്കയിടുക മുതലായവ നടത്താൻ. അതിനാൽ വേറൊരാനയെക്കൊണ്ടുചെന്നു കൊട്ടാരംവക ആനയുടെ പുറത്തുനിന്നു വൈക്കത്തപ്പനെ ആ ആനയുടെ പുറത്തേയ്ക്കു മാറ്റി എഴുന്നള്ളിച്ചു, കിഴക്കെ ആനക്കൊട്ടിലിൽ ഉദയനാപുരത്തപ്പനോടുകൂടി നിറുത്തി, കാണിക്കയിടുക കഴിക്കുകയും അവിടെനിന്നെഴുന്നള്ളിച്ചു പടിഞ്ഞാറെ നടയിലാവുകയും ചെയ്തതിന്റെ ശേഷം കൊട്ടാരംവക ആനയെ ബലിക്കൽപ്പുരയിൽനിന്നിറക്കി, തലയിൽക്കെട്ടു് അഴിച്ചെടുത്തുകൊണ്ടുപോയിത്തളച്ചു. അതിൽപ്പിന്നെ കൊട്ടാരംവക ആന കൂട്ടാനെക്കുത്തുക ഒരിക്കലുമുണ്ടായിട്ടില്ല.

തിരുനീലകണ്ഠനെ തിരുവിതാംകൂറിനു പുറത്തു് ഒരു സ്ഥലത്തും അയയ്ക്കുക പതിവില്ല. തൃപ്പൂണിത്തുറയുത്സവം, തൃശ്ശിവപേരൂർപൂരം, ആറാട്ടുപുഴപ്പൂരം മുതലായ അടിയന്തരങ്ങൾക്കു് എഴുന്നള്ളിപ്പിനായി തിരുനീലകണ്ഠനെ കൊണ്ടുപോകുന്നതിനു പലരും വരികയും വളരെ നിർബ്ബന്ധിക്കുകയും കൂലി എന്തു വേണമെങ്കിലും കൊടുക്കാമെന്നു പറയുകയും മറ്റും പല പ്രാവശ്യമുണ്ടായിട്ടുണ്ടു്. എങ്കിലും അയയ്ക്കാറില്ല. തിരുനീലകണ്ഠന്റെ അന്യാദൃശങ്ങളായ യോഗ്യതാംശങ്ങൾ കേട്ടു കേട്ടു് അവനെ ഒന്നു കാണണമെന്നുള്ള ആഗ്രഹം കൊച്ചിത്തമ്പുരാക്കന്മാർക്കു കലശലായിത്തീരുകയാൽ നമ്മുടെ ആയില്യംതിരുനാൾ തിരുമനസ്സിലെക്കാലത്തു് അവിടത്തെപ്പേർക്കു് അന്നത്തെ കൊച്ചി വലിയതമ്പുരാൻ തിരുമനസ്സുകൊണ്ടു തൃപ്പൂണിത്തുറക്ഷേത്രത്തിൽ ഒരു കളഭവും വിളക്കും നിശ്ചയിച്ചിരിക്കുന്നുവെന്നും അതിന്റെ എഴുന്നള്ളിപ്പിനു തിരുനീലകണ്ഠനെ അയയ്ക്കുന്നതിനു് അനുവാദമുണ്ടാകണമെന്നും നേരിട്ടു് ഒരു സ്വകാര്യക്കത്തയയ്ക്കുകയും അതിൻപ്രകാരം കല്പിച്ചനുവദിച്ചു കല്പനപ്രകാരം എഴുതിവരികയും ചെയ്കയാൽ ഒരിക്കൽ അവനെ തൃപ്പൂണിത്തുറ അയയ്ക്കുകയുണ്ടായിട്ടുണ്ടു്. ആ എഴുന്നള്ളിപ്പു കഴിഞ്ഞു തിരിയെ വൈക്കത്തു കൊണ്ടുവന്നപ്പോഴയ്ക്കും തിരുനീലകണ്ഠൻ വളരെ ക്ഷീണിക്കുകയും പഴം കൊടുത്താൽപ്പോലും തിന്നാതെയും വെള്ളം കുടിക്കാതെയുമാവുകയും എണീറ്റു നടക്കാൻപോലും ശക്തനല്ലാതെ കിടപ്പാവുകയും അവന്റെ ദേഹത്തിലെല്ലാം കഴഞ്ചിക്കുരുമുഴപ്പിൽ ഒരു മാതിരി പോളമുണ്ടാവുകയും ചെയ്തു. പിന്നെ വേലൻപ്രവൃത്തി, വറതിരുമ്മുക മുതലായ മന്ത്രവാദങ്ങളും അനേകം ചികിത്സകളും മറ്റും ചെയ്തതിന്റെ ശേഷമാണു് അവനു സുഖമായതു്. ഈ ആപത്തുണ്ടായതു കരിങ്കണ്ണന്മാരായ ആരുടെയോ നാവിൻദോഷംനിമിത്തമാണെന്നുള്ളതു വിശേഷിച്ചു പറയണമെന്നില്ലല്ലോ. ഇതു കഴിഞ്ഞതിൽപ്പിന്നെ അവനെ ഈ രാജ്യത്തിനു പുറത്തു് ഒരു സ്ഥലത്തുമയച്ചിട്ടില്ല.

ഒരാണ്ടിൽ കുംഭമാസത്തിലഷ്ടമിക്കു കിഴക്കോട്ടെഴുന്നള്ളിച്ചുപോയ സമയം മദ്ധ്യേമാർഗ്ഗം ഒരു സ്ഥലത്തുവെച്ചു തലയിൽക്കെട്ടിലെ ഒരു സ്വർണ്ണക്കുമള ചില കുത്തുകൾ വിട്ടു പോവുകയാൽ തൂങ്ങിക്കിടക്കുന്നതായിക്കണ്ടു ഗോവിന്ദശ്ശാർ അതു പറിച്ചെടുക്കാനായി ഭാവിച്ചു. സർക്കാർവക ഉരുപ്പടി വല്ലതും പൊഴിഞ്ഞുപോയാൽ വഴക്കായിത്തീരുമല്ലോ എന്നും, അതിനിടയാകാതെ അതു പറിച്ചെടുത്തു ദേവസ്വക്കാരെ ഏല്പിച്ചേക്കാമെന്നും മാത്രമേ ഗോവിന്ദശ്ശാരു വിചാരിച്ചുള്ളു. താൻ തലയിൽക്കെട്ടിൽ തൊട്ടപ്പോൾ എഴുന്നള്ളിക്കപ്പെട്ടിരുന്ന ബിംബവും എഴുന്നള്ളിച്ചിരിക്കുന്ന ആളുകളും ശുദ്ധംമാറുമെന്നുള്ള വിചാരം ആയാൾക്കു

ണ്ടായില്ല. എന്നാൽ തിരുനീലകണ്ഠനു താൻ വഹിക്കുന്ന ബിംബവും മററും ശുദ്ധം മാററരുതെന്നുള്ള വിചാരം നല്ലപോലെയുള്ളതിനാൽ അവനതു സമ്മതിച്ചില്ല. കുമള പറിച്ചെടുക്കാനായി ഗോവിന്ദശ്ശാർ കൈപൊക്കിയപ്പോൾ തിരുനീലകണ്ഠൻ അവൻെറ കടകൊമ്പുകൊണ്ടു പതുക്കെ ഒരു തട്ടുകൊടുത്തു. തിരുനീലകണ്ഠൻെറ തട്ടു വളരെ പതുക്കെയും ദയയോടുകൂടിയുമായിരുന്നുവെങ്കിലും ഗോവിന്ദശ്ശാർക്കു് അതു കണക്കിനു പററി. "അയ്യോ മക്കളേ, ചതിച്ചോ എടാ" എന്നുള്ള നിലവിളിയോടുകൂടി അയാൾ തൽക്ഷണം നിലത്തു പതിച്ചു. അപ്പോഴയ്ക്കും തിരുനീലകണ്ഠൻ വളരെ വല്ലാതെ ആയി. അവൻ പശ്ചാത്താപത്തോടുകൂടി കണ്ണുനീരൊഴുക്കുകയും ചില ദീനസ്വരങ്ങൾ പുറപ്പെടുവിക്കുകയും ചെയ്തുകൊണ്ടു് അവിടെത്തന്നെ നിന്നു. അവനെ അവിടെനിന്നു മാററി കിഴക്കോട്ടെഴുന്നള്ളിച്ചുകൊണ്ടുപോകുന്നതിനു മററുള്ള ആനക്കാരന്മാരെല്ലാം പഠിച്ച വിദ്യകളെല്ലാമെടുത്തിട്ടും സാധിച്ചില്ല. രണ്ടുമൂന്നു നാഴിക കഴിഞ്ഞപ്പോൾ ഗോവിന്ദശ്ശാർക്കു ബോധം വീഴുകയാൽ അയാൾ പതുക്കെ എണീററിരുന്നു. അപ്പോൾ തൻെറ പ്രിയപ്പെട്ട വളർത്തുപുത്രനായ ശങ്കു വിഷണ്ണനായി നില്ക്കുന്നതു കണ്ടു് അയാൾ "ഇല്ല, മക്കളേ സാരമില്ല; എനിക്കൊന്നും പററിയില്ല. എൻെറ മക്കൾ പോയ്ക്കോ. വൈക്കത്തപ്പൻെറ എഴുന്നള്ളത്തിനു താമസം വരുത്തരുതു്" എന്നു പറഞ്ഞു. ഇത്രയും കേട്ടതിൻെറ ശേഷം തിരുനീലകണ്ഠൻ കിഴക്കോട്ടു നടന്നുതുടങ്ങി. കണ്ണുനീരുമൊലിപ്പിച്ചുകൊണ്ടു് അവൻ പോയ പോക്കു കണ്ടാൽ അവൻ മനസ്സോടുകൂടി പോകുന്നതല്ലെന്നും ഗോവിന്ദശ്ശാരെ വിട്ടുപോകുന്നതിനു് അവനൊട്ടും മനസ്സില്ലെന്നും വൈക്കത്തപ്പൻെറ അടിയന്തരത്തിനു വീഴ്ച വരരുതല്ലോ എന്നുമാത്രം വിചാരിച്ചു പോകുന്നതാണെന്നും ആർക്കും മനസ്സിലാകുമായിരുന്നു. കിഴക്കോട്ടെഴുന്നള്ളിച്ചു പോയതിൻെറശേഷം ഗോവിന്ദശ്ശാരെ ചിലരെല്ലാംകൂടി എടുത്തു് അയാളുടെ ഭാര്യാഗൃഹത്തിൽ കൊണ്ടുപോയി കിടത്തി. (ഗോവിന്ദശ്ശാർ പതിവായി താമസിച്ചുവന്നതു് അവിടെയാണു്.) എഴുന്നള്ളിപ്പു കഴിഞ്ഞു തലയിൽക്കെട്ടു് അഴിച്ചെടുത്ത മാത്രയിൽ തിരുനീലകണ്ഠനും ആ വീടിൻെറ മുററത്തെത്തി. പിന്നെ ഗോവിന്ദശ്ശാർക്കു സുഖമാകുന്നതുവരെ അവൻ മിക്ക സമയവും അവിടെത്തന്നെയാണു് താമസിച്ചിരുന്നതു്. മതില്കകത്തു പോയിട്ടു വേണ്ടുന്ന കാര്യങ്ങൾക്കുമാത്രമേ അവൻ അവിടംവിട്ടുപോകാറുണ്ടായിരുന്നുള്ളു. ഗോവിന്ദശ്ശാർക്കു സുഖമാകുന്നതിനു രണ്ടുമൂന്നു മാസം വേണ്ടിവന്നു. അത്രയും കാലം തിരുനീലകണ്ഠൻ സാമാന്യംപോലെ തീററി തിന്നുകപോലും ചെയ്തിരുന്നില്ല. ഇപ്രകാരമൊരബദ്ധം തിരുനീലകണ്ഠനു മുമ്പും അതിൽപ്പിന്നെയും പററിയിട്ടുമില്ല.

ഒരിക്കൽ തിരുനീലകണ്ഠൻ വൈക്കത്തു വലിനായപ്പുഴയാററിൽ ഇറങ്ങിയ സമയം ഒരു വലിയ മുതല വന്നു് അവൻെറ പിൻകാലി

ന്മേൽ പിടികൂടി. മുതലയെ വലിച്ചുകൊണ്ടു കരയ്ക്കു കയറാനായി തിരുനീലകണ്ഠനും തിരുനീലകണ്ഠനെയുംകൊണ്ടു കയത്തിലേയ്ക്കു പോകാനായി മുതലയും ചെയ്ത ശ്രമങ്ങളും അപ്പോൾ അവിടെയുണ്ടായ കോലാഹലങ്ങളുമെല്ലാം 'ഗജേന്ദ്രമോക്ഷം പറയൻതുള്ളലിൽ' കുഞ്ചൻനമ്പ്യാർ വർണ്ണിച്ചിട്ടുള്ളതിൽ ഒട്ടും കുറവല്ലായിരുന്നുവെന്നുമാത്രമേ പറയാൻ കാണുന്നുള്ളു. പല്ലുകൾ തിരുനീലകണ്ഠന്റെ കാലിന്മേൽ എല്ലുകളുടെ ഇടയ്ക്കു വല്ലാതെ കോർത്തുപിടിച്ചുപോയതുകൊണ്ടു കടി വിട്ടു പോകാനും, തിരുനീലകണ്ഠന്റെ ശക്തിനിമിത്തം അവനെ കയത്തിൽ കൊണ്ടുപോയി താഴ്ത്തുന്നതിനും നിവൃത്തിയില്ലാതെ മുതലയും വെള്ളത്തിൽ ജലജന്തുക്കൾക്കു ബലമധികമുണ്ടായിരിക്കുന്നതിനാൽ മുതലയെ വലിച്ചുകൊണ്ടു കയറുവാൻ കഴിയാതെ തിരുനീലകണ്ഠനും വളരെ വിഷമിച്ചു. ആ സമയം ഗോവിന്ദശ്ശാർക്കു് ഒരു ബുദ്ധി തോന്നി. അയാൾ ഒരു വലിയ വടം കൊണ്ടുവന്നു. അതിന്റെ ഒരു തല കരയ്ക്കു നിന്നിരുന്ന ഒരു മരത്തിന്റെ കടയ്ക്കു കെട്ടിയുറപ്പിക്കുകയും മറേറതല വെള്ളത്തിൽ തിരുനീലകണ്ഠന്റെ അടുക്കലേയ്ക്കു് ഇട്ടുകൊടുക്കുകയും ചെയ്തു. വടം കയ്യിൽ കിട്ടിയപ്പോൾ തിരുനീലകണ്ഠനു ജയമായി. അവൻ അതിന്മേൽ പിടിച്ചുപിടിച്ചു മുതലയെ വലിച്ചുംകൊണ്ടു കരയ്ക്കു കയറി. ഉടനെ ചിലർ തോക്കു കൊണ്ടുവന്നു മുതലയെ വെടിവെച്ചു കൊല്ലുകയും തിരുനീലകണ്ഠന്റെ കാലിൽനിന്നു വേർപെടുത്തുകയും ചെയ്തു. ആ മുതലയ്ക്കു 21 കോൽ നീളമുണ്ടായിരുന്നുവത്രേ. മുതല കടിച്ച മുറിവുണങ്ങി സുഖമാകുന്നതിനു തിരുനീലകണ്ഠനെ മൂന്നുനാലു മാസം ചികിത്സിക്കേണ്ടിവന്നു. വയസ്സുരെ കഴിഞ്ഞുപോയ ആര്യൻനാരായണൻമൂസ്സു് അവർകളുടെ ചികിത്സകൊണ്ടാണു് ആ മുറിവെല്ലാമുണങ്ങി, തിരുനീലകണ്ഠൻ സ്വസ്ഥതയെ പ്രാപിച്ചതു്. അക്കാലം മുതൽ തിരുനക്കര ആറാട്ടിനു കൊണ്ടുവരുമ്പോഴോ അരിപ്പാട്ടുസപ്തതിനു കൊണ്ടുപോകുമ്പോഴോ എപ്പോഴെങ്കിലും ആണ്ടിലൊരിക്കൽ തിരുനീലകണ്ഠനെ ഗോവിന്ദശ്ശാർ വയസ്സുരെ കൊണ്ടുവരിക പതിവായിരുന്നു. അങ്ങനെ വരുന്ന സമയമെല്ലാം മൂസ്സു് അവർകൾ തിരുനീലകണ്ഠനു പഴക്കുല, ശർക്കര, നാളികേരം മുതലായവയും ഗോവിന്ദശ്ശാർക്കു് ഒരു കൂട്ടം മുണ്ടും നേര്യതും ഒരു രൂപയും കൊടുക്കുകയും ചെയ്തിരുന്നു.

ഇപ്രകാരമെല്ലാമിരുന്ന തിരുനീലകണ്ഠന്റെ ചരമഗതിയെപ്പററിപ്പറയുന്ന കാര്യം വളരെസ്സങ്കടമായിട്ടുള്ളതാണെങ്കിലും അതുകൂടി പ്രസ്താവിക്കാതെ ഈ ഉപന്യാസം അവസാനിപ്പിക്കുന്നതു യുക്തമല്ലാത്തതിനാൽ ചുരുക്കത്തിൽ പറഞ്ഞുകൊള്ളുന്നു.

1061-ാമാണ്ടു കർക്കടകസ്സംക്രാന്തിക്കു പതിവുള്ള ശീവേലി കഴിഞ്ഞതിന്റെശേഷം തിരുനീലകണ്ഠനെ വൈക്കത്തിന്റെ തെക്കേക്കര

യായ തോട്ടക്കുത്താളം കൊണ്ടുപോകേണ്ടതായി വന്നു. എന്തോ അസൽക്കാര്യംനിമിത്തം ഗോവിന്ദശ്ശാൎക്കു കൂടെപ്പോകുന്നതിനു തരപ്പെട്ടില്ല. അയാളുടെ അസിസ്റ്റണ്ടായ ഒരു ശങ്കുശ്ശാരാണു് തിരുനീലകണ്ഠനെ കൊണ്ടുപോയതു്. വലിനായയപ്പുഴയാററിൽ അന്നു കഠിനമായ ഒഴുക്കുണ്ടായിരുന്നു. ഗോവിന്ദശ്ശാരായിരുന്നുവെങ്കിൽ തിരുനീലകണ്ഠനെ ആ സമയം ആററിൽ ഇറക്കുകയില്ലായിരുന്നു. ശങ്കുശ്ശാർ അവനെ ആററിൽ നീന്തിച്ചു് അക്കര കയററി. അന്നുതന്നെ അയാൾ അവനെ വടക്കേക്കരയ്ക്കും നീന്തിച്ചുകയററി. ഇങ്ങോട്ടായപ്പോഴേയ്ക്കും തിരുനീലകണ്ഠൻ വളരെ വിഷമിച്ചു. ഒന്നുരണ്ടു പ്രാവശ്യം ഒഴുകിപ്പോകാൻ തുടങ്ങി. എങ്കിലും അവൻ ഒരുവിധം കരയ്ക്കു കയറിയെന്നേ പറയാനുള്ളു. അപ്പോഴേയ്ക്കും നമ്മുടെ കഥാനായകൻ വളരെ അവശനായി.

തിരുനീലകണ്ഠൻ വടക്കേക്കര കയറിയപ്പോഴേയ്ക്കും ഗോവിന്ദശ്ശാരും അവിടെയെത്തി. അയാളെക്കണ്ടപ്പോൾ തിരുനീലകണ്ഠൻ തനിക്കു വളരെ അവശത പററിയിരിക്കുന്നു എന്നു ചില ദീനസ്വരങ്ങൾകൊണ്ടും മുഖഭേദംകൊണ്ടും ഗോവിന്ദശ്ശാരെ മനസ്സിലാക്കി. കുറച്ചു നടന്നപ്പോഴേയ്ക്കും നടക്കാൻ പാടില്ലാതെ തിരുനീലകണ്ഠൻ നിന്നുതുടങ്ങി. അതു കണ്ടു ഗോവിന്ദശ്ശാർ "എന്റെ മകൾക്കു നടക്കാൻ വയ്യാതെയായോ? എന്റെ മകനെന്തു പിണഞ്ഞു?" എന്നു ചോദിച്ചുകൊണ്ടു കരഞ്ഞുതുടങ്ങി. അതു കണ്ടു തിരുനീലകണ്ഠനും കണ്ണുനീരു പൊഴിച്ചുതുടങ്ങി. "നടക്കാൻ വയ്യെങ്കിൽ എന്റെ മകൻ ഇന്നിനി നടക്കേണ്ടാ" എന്നു പറഞ്ഞു ഗോവിന്ദശ്ശാർ അവനെ അവിടെ അടുത്തുള്ള ഒരു പുരയിടത്തിലേയ്ക്കു കയററി. ആ പുരയിടം വഴിയേക്കാൾ സ്വല്പമുയർന്നിരുന്നതിനാൽ അങ്ങോട്ടു കയറുന്നതിനുതന്നെ തിരുനീലകണ്ഠൻ വളരെ പ്രയാസപ്പെട്ടു. അവിടെ നിന്നിരുന്ന ഒരു തെങ്ങിന്മേൽപ്പിടിച്ചാണു് അവൻ കയറിയതു്. ഗോവിന്ദശ്ശാർ അവനു കുറെ തെങ്ങോലയും കയിതയും കൊണ്ടുചെന്നു കൊടുത്തു. അവൻ ഒന്നും തിന്നില്ല. പിന്നെ അയാൾ ഒരു കുലപ്പഴം മേടിച്ചുകൊടുത്തു. അതും തിന്നുന്നതിനു നമ്മുടെ കഥാനായകൻ ശക്തനായില്ല. ഓരോ പഴമായിട്ടു വായിൽ വെച്ചുകൊടുത്തിട്ടും ഇറക്കുന്നതിനു് അവനു വയ്യായിരുന്നു. തിരുനീലകണ്ഠൻ പഴംപോലും തിന്നാതെയിരിക്കുകയും വായിൽ വെച്ചുകൊടുത്ത പഴമെല്ലാം താഴെ വീഴുകയും ചെയ്യുന്നതു കണ്ടു ഗോവിന്ദശ്ശാർ മാറത്തടിച്ചു് ഉറക്കെക്കരഞ്ഞുതുടങ്ങി. അതു കണ്ടു തിരുനീലകണ്ഠനും കണ്ണ

നീരൊലിപ്പിക്കുകയും ദീനസ്വരത്തിൽ കരയുകയും തുമ്പിക്കൈ നീട്ടി ഗോവിന്ദശ്ശാരെ കൂടക്കൂടെ തൊടുകയും മണപ്പിക്കുകയും ചെയ്തുകൊണ്ടിരുന്നു. രാത്രിയായപ്പോൾ അവൻ കിടന്നു. ഗോവിന്ദശ്ശാർ ജലപാനംപോലും കഴിക്കാതെ രാത്രി മുഴുവൻ ഉറക്കമിളച്ച് അവനെ തൊട്ടുതലോടിക്കൊണ്ട് അടുക്കൽത്തന്നെയിരുന്നു. നേരം വെളുത്തപ്പോഴേക്കും നമ്മുടെ കഥാനായകൻ കഥാശേഷനായിത്തീരുകയും ചെയ്തു.

പിറ്റേ ദിവസം രാവിലെ ബോധരഹിതനായികിടന്നിരുന്ന ഗോവിന്ദശ്ശാരെ ആളുകൾ കൂടിയെടുത്ത് അയാളുടെ ഭാര്യാഭവനത്തിങ്കൽ കൊണ്ടുചെന്നു കിടത്തി. അയാൾ മൂന്നു ദിവസത്തേക്ക് ആ കിടന്ന കിടപ്പിൽനിന്ന് എണീക്കുകയും പച്ചവെള്ളംപോലും കുടിക്കുകയും ചെയ്തില്ല.

തിരുനീലകണ്ഠന്റെ കാലാനന്തരം തൽസ്ഥാനത്തു നിയമിക്കപ്പെട്ട മറ്റേത്തിരുനീലകണ്ഠന്റെ ആനക്കാരനായിട്ടും കുറച്ചുകാലം ജീവിതത്തെ നയിച്ചതിന്റെശേഷം ഗോവിന്ദശ്ശാരും പരലോകത്തെ പ്രാപിച്ചു. ആകപ്പാടെ വിചാരിച്ചാൽ വൈക്കത്തു തിരുനീലകണ്ഠനെപ്പോലെ ഒരാനയും ഭൂമിയിൽ ഗോവിന്ദശ്ശാരെപ്പോലെ ഒരാനക്കാരനും അതിനു മുമ്പും അതിൽപ്പിന്നെയും ഉണ്ടായിട്ടില്ല; ഇനി ഉണ്ടാവുകയുമില്ലെന്നു തീർച്ചയായിപ്പറയാം.



"പോരുന്ന ലോകര് പരമ്പരയാ പറഞ്ഞു-
പോരുന്ന വാക്കിലയഥാർത്ഥവിചാരമാകാ
ചോരാതെയുള്ളതിഹ ചേർക്കണമാത്മയുക്ത്യാ
പോരാതെയുള്ള ദിശി പൂർത്തി വരുത്തിടേണം."